നെ സൂക്ഷിച്ചുനോക്കിയപ്പോൾ കർത്താവിന്റെ മർസ്ലീബായെന്നു കാണുകയാൽ അവൻ ഭയപ്പെട്ടു തിരിഞ്ഞ ഉടനെ ആ ശുദ്ധിമാനെ വിട്ടോടിപ്പൊയ്ക്കളഞ്ഞു.

മറ്റൊരുവന്നു അവന്റെ നിദ്രയിൽ ഒരു അശുദ്ധാത്മാവു സ്വപ്നനാന്ത്യത്തിൽ അവനോടു എതിർത്തുകൊണ്ടിരുന്നു. അപ്പോൾ ആ മനുഷ്യൻ വളരെ വിഷമത്തിലും ഭയത്തിലും മുഴുകിയിരിക്കുന്നു എന്നു അവന്റെ മുഖഭാവം കൊണ്ടു വെളിപ്പെട്ടും അവൻ വളരെ എല്ലാം പോക്കുവഴികൾ നോക്കീട്ടും എല്ലാം വൃഥാവിലായിപ്പോയി. ഒടുവിൽ അവനു ബുദ്ധിതോന്നി നമ്മുടെ കർത്താവിന്റെ നമസ്കാരം ചൊല്ലിക്കൊണ്ടു മാർ സ്ലീബായുടെ അടയാളം വരച്ചപ്പോൾ അശുദ്ധാത്മാവു ആ മനുഷ്യന്റെ ദൃഷ്ടിയിൽനിന്നും ഉടനടി താനേ മാഞ്ഞുപോയി. നമുക്കും ഈപ്രകാരമുള്ള വിട്ടുതൽ ഉണ്ടായിട്ടില്ലെങ്കിൽ ഈ വിശേഷമായ സൂത്രം ഉപയോഗിച്ചാൽ അറിയാം.

ഹാ! വലിയ അതിശയം സ്വപ്നത്തിൽകൂടെയും ഈ ജീവനുള്ള സ്ലീബായാൽ വിശ്വാസികൾ തിന്മപെട്ടവനിൽനിന്നു വിടുവിക്കപ്പെടുന്നുവെങ്കിൽ ഇതിനാൽ ജാഗരണത്തോടെ ഇരിക്കുമ്പോൾ എത്ര അധികമായി അവർ സ്വാതന്ത്ര്യമുള്ളവരാകുന്നു.

വീണ്ടും ഈ മാർസ്ലീബാ ഗോഗുൽത്തായുടെ ശിഖരത്തിന്മേൽ അതിന്റെ ലക്ഷ്യപ്രകാശത്തിൽനിന്നു മറഞ്ഞിരിപ്പാൻ കഴിയാത്ത ലോകത്തെ മുഴുവനും ആകൃഷ്ടിച്ചുകൊണ്ടിരിക്കുന്നു. ഇതു കാന്തം സാധാരണയായി അതിനോടടുത്തുവരുന്ന ഇരിമ്പിനേയും ഉരുക്കിനേയും ആകർഷിക്കും പോലെയല്ലാ ജഡകണങ്ങളെ കാണുകന്നതല്ലാ. എന്നാലൊ എത്രയും ദൂരത്തിൽ മറഞ്ഞിരിക്കുന്നതിനെക്കൂടെയും അദൃശമായും ആകർഷിക്കുന്നു. ഈ വലിയ കാന്തത്തിന്റെ ആകർഷണത്തിൽനിന്നു ഒരുപേക്ഷ അവ പറിച്ചെടുക്കപ്പെടുവാൻ കഴിയുന്നതാകുന്നു. എന്നാൽ സത്യവിശ്വാസത്തോടെ അവന്റെ ഹൃദയത്തിൽ വേരൂന്നി ഈ സ്ലീബായോടു ആകർഷിക്കപ്പെട്ടിരിക്കുന്ന ഒരു സത്യക്രിസ്ത്യാനിയെ അതിൽനിന്നും വേർപെടുത്താൻ കഴിയുന്നവൻ ഇല്ലാ. ഇതിന്റെ മഹിമയുള്ള ആകർഷണം കല്ലായുള്ള ഹൃദയത്തെ മയമുള്ളതാക്കിത്തീർക്കുകയും അനുതാപമില്ലാത്ത ഹൃദയത്തെ കർത്താവിങ്കലേക്കു ചായിക്കയും ചെയ്യുന്നു.

പിന്നെയും ഈ ശുദ്ധ സ്ലീബാ, സ്വർഗ്ഗീയപട്ടണത്തിന്റെ കാവല്ക്കാരുടെ തടങ്ങലിനെ ദുർബ്ബലപ്പെടുത്തുന്ന ഒരു സാക്ഷിപത്രം എന്നുമാത്രമല്ല, ഈ എന്റെ തിരുമുഖത്തെക്കണ്ടുകൊള്ളുന്ന ആൾ എന്റെ പട്ടണത്തിലേക്കു ഉൾപ്രവേശിപ്പാൻ അനുവദിക്കപ്പെട്ടിട്ടുള്ളവനാകുന്നു എന്നു കാണിക്കുന്നതായി മഹാരാജാവിൽ നിന്നുള്ള ഒരു പാസ്പോർട്ട് കൂടെയും ആകുന്നു.

ഈ സാക്ഷിപത്രം സമ്പാദിച്ച ആൾ എത്രതന്നെ അയോഗ്യനായിരുന്നാലും വേണ്ടതില്ല പറുദീസായുടെ കാവല്ക്കാർ അവനെ കടന്നുപോകുവാൻ അനുവദിക്കുന്നു എന്നതുമാത്രമല്ല, എന്നാലൊ ഭയഭക്തിയോടെയും ആദരവോടെയും, തങ്ങളുടെ യജമാനന്റെ ഒരു പുത്രൻ എന്ന പദവിയിൽ അവനെ സ്വർഗ്ഗീയസംഗീതാദി ജയഭേരിയോടും സ്തുതികീർത്തനങ്ങളോടും കൂടെ മഹാരാജാവിന്റെ ആ സ്വർണ്ണമയമായിരിക്കുന്ന രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുപോകും.

ഒരിക്കൽ ഈ കാവല്ക്കാർ കള്ളനായിരുന്ന ഡെമാസിനെ ഒന്നു തടുത്തു നിർത്തി. എന്നാൽ കർത്താവിന്റെ ജയമേറിയ സ്ലീബായുടെ വെളിപാടിൽ അവർ ഭയപരവശരായി, വിറയലോടെ അവനെ അകത്തേക്കു കൈക്കൊണ്ടു.

പ്രിയരേ! നമ്മുടെ പരലോകത്തിലേക്കുള്ള പുറപ്പാടിൽ മുന്നമെ ഈ സാക്ഷിപത്രത്തെ പ്രാപിക്കാതിരുന്നാൽ നമുക്കു വലിയ നിരാശയുള്ളപ്രകാരം നമ്മുടെ മനസ്സാക്ഷി നമ്മെ ബോദ്ധ്യപ്പെടുത്തുന്നുവല്ലൊ. പെട്ടെന്നുള്ള മരണത്തിൽ ഈ മുദ്രയടയാളം കൈക്കൊൾവാൻ നമുക്കു കഴിയായ്ക കൊണ്ടല്ലയൊ അപ്രകാരമുള്ള മരണത്തിൽനിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളേണമെ എന്നു നാം അനുദിനം പ്രാർത്ഥിക്കുന്നതു

ഇതാ നമ്മുടെ ഇഹലോകത്തിൽ നിന്നുള്ള വാങ്ങിപ്പിന്റെ ശേഷം ഉന്നതസ്ഥലങ്ങളിലുള്ള ദുഷ്ടാത്മാക്കളുടെ ഇടയിൽകൂടി പോകുമ്പോൾ ഈ തോല്ക്കാത്ത ആയുധവും പിൻമാറാത്ത വാളുമാകുന്ന കർത്താവിന്റെ മാർസ്ലീബായുടെ അടയാളം ഇല്ലാതിരുന്നാൽ വളരെ വിഷമമായിരിക്കുമെന്നു ഇപ്പോഴെന്നെങ്കിലും നാം ഓർക്കുന്നില്ലയൊ

പാഠഭാഗം: കർത്താവിന്റെ സ്ലീബാ എടുത്തു തന്നെ പിന്തുടരുക.

പ്രിയരെ, കർത്താവിന്റെ സ്ലീബായെ ചുമക്കുന്നതിനാൽ നാം തന്റെ ക... ഭവത്തിനു അംശികളായി തീരുന്നതിൽ പരം ഭാഗ്യം എന്താണുള്ളതു? പക്ഷെ ... ർ സ്ലീബായെ ചുമക്കുന്നു അവർ തന്റെ കഷ്ടാനുഭവത്തിനു ഓഹരി... ഉ രിക്കുന്നു. ...കാര

ഹാ- ഇതെന്തു? സ്വന്തമനസ്സോടെ ആദ്യമേ തന്നെ ചുമക്കായ്കകൊണ്ടായിരിക്കുമോ? അല്ല. പിന്നെയെന്തു? അവസാനത്തോളം ചുമക്കാതിരിക്കകൊണ്ടോ? അതുമല്ല- പിന്നെയെന്തു? ഒന്നാമതായി കർത്താവിനോടു തന്നെ നടിച്ചുകൊണ്ടു ആ കള്ളന്റെ കുരിശിനെ ചുമക്കുന്നതുകൊണ്ടും രണ്ടാമതായി, നാം നിർബന്ധിക്കപ്പെട്ടപ്പോൾ കുറേനായക്കാരൻ ശീമോൻ എന്നപോലെ തന്റെ കഷ്ടാനുഭവത്തിനു സഹായിപ്പാനെന്നപ്രകാരവും തന്നോടുകൂടെ സ്നേഹത്തോടെ കഷ്ടമനുഭവിപ്പാനെന്ന പ്രകാരവും ഹൃദയത്തിന്റെ കവിച്ചിലിൽനിന്നു നാം ചെയ്യായ്കകൊണ്ടുതന്നെ-

പ്രിയരേ, യരുശലേമിൽ വലിയ രോമാക്കാർ കൂടെയും, തന്റെ കഷ്ടാനുഭവത്തിൽ തന്നോടുകൂടെ വെള്ളിയാഴ്ചയും തലേദിവസവും കഷ്ടപ്പെട്ടവരായിരുന്നു- എന്നാൽ അവർ തന്റെ കഷ്ടാനുഭവത്തിന്നു ഓഹരിക്കാരാകുമോ?

തന്നെ തറെപ്പാനായി പലതരക്കാരായവർ ചുമക്കുന്നു- രേകാൽ തന്റെ മരണനാഴിക വരെയും അതിന്മേൽ കിടന്നുകൊണ്ടു മനോവേദനയും ഞെരുക്കവും അനുഭവിച്ചതായ സ്ലീബാ മാത്രം എടുത്തവനുള്ള ഭാഗ്യം എന്തു?

ഇതാ നോക്കുവിൻ. അവനേപ്പോലെ മാത്രമുള്ളിയ ഭാഗ്യവാന്മാർ ഏറെ ഉണ്ടായിരിപ്പുന്നതെന്നു പറയാം, സംശയമില്ല-

പ്രിയരേ, നാം ഈ ദിവസങ്ങളിൽ എത്രകഷ്ടതകൾ സഹിക്കുന്നു- പ്രതിഫലം ഇല്ലതാനും- ഇതിന്റെ കാരണം നമ്മുടെ കഷ്ടതകൾ ഐഹികലാഭത്തിനുവേണ്ടിയാകുന്നതുകൊണ്ടും കർത്താവിന്റെ കഷ്ടാനുഭവത്തിൽ ഓഹരിക്കാരാകുവാനെന്ന പ്രകാരം സ്നേഹത്തോടെ ആത്മാവിൻ നേട്ടത്തിന്നായിക്കൊണ്ടു സത്യത്തിൽ തന്നോടുകൂടെ കഷ്ടപ്പെടായ്കകൊണ്ടും അത്രേ-

തോമസ്സ്.

---

## വേലയും കൂലിയും.

(മർക്കൊ. ൧൬. ൧൯.) എന്നാറെ കർത്താവു അവരോടു പറഞ്ഞതിന്റെ ശേഷം അവൻ സ്വർഗ്ഗത്തിലേക്കു എടുക്കപ്പെട്ടു. ദൈവത്തിന്റെ വലത്തുഭാഗത്തു ഇരുന്നു"

നമ്മുടെകർത്താവായ യേശുമശിഹാ, തന്റെസ്വർഗ്ഗീയപിതാവിന്റെ പൂർണ്ണഭൃത്യൻ ആയിരുന്നു. തന്റെഭക്ഷണമെപ്പോഴും സ്വന്തപിതാവിന്റെ ഇഷ്ടം ചെയ്യുന്നതായിരുന്നു. താൻ ദൈവേഷ്ടത്തെ പൂർണ്ണമായി നിവൃത്തിച്ചതിനാൽ തന്റെജീവനിലും മരണത്തിലും 'കാര്യ'ത്തിന്റെ ഉദ്ദേശത്തെ പൂർത്തിയാക്കി. താൻ സ്വർഗ്ഗീയ പിതാവിന്റെ മനസ്സിനെ വെളിപ്പെടുത്തുകയും തന്റെ കാര്യങ്ങളെ അറിയിക്കയും ചെയ്യുന്ന 'ആമേനും വിശ്വസ്തനും സത്യവാനും ആയ സാക്ഷിയും ആകുന്നു' (വെളി. ൩- ൧൪)- ഇതിനാൽ താൻ ലേവ്യാചാര്യ നിയമപ്രകാരമുള്ള കൂടാരത്തിന്റെ നിഴലിന്റെ പൂർത്തിവരുത്തുകയും തന്റെ വേലയും സാക്ഷിയും തികച്ചശേഷം സ്വർഗ്ഗത്തിലേക്കു എടുത്തുകൊള്ളപ്പെട്ടു ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കയും ചെയ്തു. ദൈവം ജഡത്തിൽ കാണപ്പെട്ടു. മഹത്വത്തിൽ കരേറിയെന്നുള്ളതു ദൈവഭക്തിയുടെ വലിയ രഹസ്യമാകുന്നു. "താൻ ദൈവത്തിന്റെ സ്വരൂപത്തിൽ ഇരിക്കകൊണ്ടു ദൈവത്തോടു സമമായിരിക്കുന്നതു അപഹാരമായി വിചാരിച്ചില്ല- എന്നാലൊ തന്നെത്താൻ വെറുമയാക്കി, ഒരു ദാസന്റെ വേഷം പൂണ്ടു, മനുഷ്യരുടെ സാദൃശ്യത്തിൽ ജനിക്കയും ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു, തന്നെത്താൻ താഴ്ത്തി, കുരിശിലെ മരണമാകുന്ന മരണത്തോളം അനുസരണമുള്ളവനായി തീരുകയും ചെയ്തു- അതുകൊണ്ടു ദൈവം അവനെ ഏററവും ഉന്നതപ്പെടുത്തി- സകലനാമത്തിനും മേലായനാമം നൽകി- മശിഹായുടെ നാമത്തിങ്കൽ സ്വർഗ്ഗീയരുടെയും ഭൂലോകരുടെയും കീഴ് ലോകരുടെയും മുഴങ്കാൽ ഒക്കെയും മടങ്ങേണ്ടതിന്നും, എല്ലാ നാവും "യേശുമശിഹാ-കർത്താവു" എന്നു പിതാവായ ദൈവത്തിൻ മഹത്വത്തിന്നായി ഏററുപറയേണ്ടതിന്നും തന്നേ" (ഫീലിപ്പി. ൨ ൬- ൧൧)

'ഒരുത്തൻ എനിക്കു ശുശ്രൂഷ ചെയ്യുന്നു എങ്കിൽ, അവൻ എന്റെ പിന്നാലെ വരട്ടെ- ഞാൻ എവിടെ ഇരിക്കുന്നുവൊ അവിടെ എന്റെ ശുശ്രൂഷക്കാരനും ഇരിക്കും' എന്നു യോഹന്നാൻ ൧൨. ൨൬- വന്ന വാക്യത്തിൽ പറഞ്ഞിട്ടുള്ള നമ്മുടെ കർത്താവിന്റെ വാക്കുകളെ ഇതു നമ്മെ ഓർപ്പിക്കുന്നു. എന്തുകൊണ്ടെന്നാൽ "നാം അവനോടുകൂടെ മഹത്വപ്പെടുവാനായിട്ടു തന്നോടുകൂടി കഷ്ടപ്പെടുന്നു" എന്നതു ഒരു വിശ്വാസ്യമായ വചനമാകുന്നു- (റോമ- ൮- ൧൭) നീ വിശ്വസ്തനാകുന്നു എന്ന പാ

ന്നാറെ എന്റെ പിതാവിന്റെ സന്തോഷത്തിലേക്ക പ്രവേശിക്ക-എന്നുള്ളതും കൂടെ അരുളിചെയ്യുന്നു. അതിനാൽ 'എന്നെ പിന്തുടരുക' എന്നു തന്റെ ഭൃത്യന്മാരോടു പറയുന്നവരെക്കും ഇഹത്തിൽ ഞെരുക്കവും ദുഃഖവും നിറഞ്ഞിരിക്കുന്ന പാതയിൽ കൂടി മാത്രമല്ല തന്നെ പിന്തുടരേണ്ടതു. എന്നാലൊ പിതാവിന്റെ മഹത്വത്തെ തന്നോടു കൂടെ അവകാശമായി അനുഭവിപ്പാൻ സ്വൎഗ്ഗീയ നിത്യമഹത്വത്തിലേക്ക മേലെ തുംമത്രെ എന്നാകുന്നു. മഹത്വീകരിക്കപ്പെട്ട മശിഹാമൂലം അയക്കപ്പെടുന്ന ആശ്വാസപ്രദനാൽ സത്യവിശ്വാസി മഹത്വീകരിക്കപ്പെട്ട രക്ഷിതാവിനോടു കൂടെ പ്രധാന്യതയുള്ള ആത്മീയസംയോജിപ്പായി, യേശുമശിഹായിങ്കലേക്ക ജ്ഞാനസ്നാനം ചെയ്യപ്പെട്ടതിനാൽ ഈ ലോകത്തിൽ തന്നെയും ഈ ആശ്വാസത്തിന്റെ മുൻനിശ്ചയവും അനുഭവവും ഉണ്ടു. അതുകൊണ്ടു അവൻ ഉയൎത്തെഴുനേറ്റു യേശുമശിഹായിൽ സ്വൎഗ്ഗസ്ഥലങ്ങളിൽ ഒരുമിച്ചിരിപ്പാൻ ഇടയാകുന്നു. നിങ്ങൾ എന്നെ സ്നേഹിച്ചു എങ്കിൽ "ഞാൻ പിതാവിന്റെ അടുക്കലേക്ക പോകുന്നു എന്നു പറഞ്ഞതിനാൽ സന്തോഷിക്കുമായിരുന്നു. എന്തെന്നാൽ എന്റെ പിതാവു എന്നെക്കാൾ വലിയവനാകുന്നു-(യോഹ-൧൪. ൨൮) എന്നുള്ളതു തന്നെ ഒറ്റികൊടുത്ത രാത്രിയിൽ താൻ തന്റെ ശിഷ്യന്മാരോടു പറഞ്ഞിരുന്നു എന്നു നാം ഓൎക്കുന്നുവല്ലൊ. നാം മശിഹായോടു കൂടെ തന്റെ ദുഃഖങ്ങളിലും കഷ്ടതകളിലും ഉള്ള സഹതാപത്തെ സ്നേഹിക്കുന്നതിനോടു കൂടെ തന്റെ സന്തോഷങ്ങളിൽ ഉള്ളതിനേയും സ്നേഹിപ്പാൻ വേണ്ടിയിരിക്കുന്നു. അതിനാൽ നാം തന്റെ മരണദുഃഖത്തെ ഓൎക്കുമ്പോൾ ഒക്കയും മരണം കൈക്കൊണ്ടതിനാൽ ദൈവദൂതന്മാരെക്കാൾ അല്പം താഴ്ത്തപ്പെട്ടവനായ താൻ, മഹത്വവും ബഹുമാനവും കൊണ്ടു കിരീടം ധരിപ്പിക്കപ്പെട്ടിരിക്കുന്നു എന്നുള്ളതും കൂടെ ഓൎപ്പാൻ ന്യായമാകുന്നു.

പൊന്നുകൊണ്ടു പൊതിഞ്ഞതും ശിത്തിമരം കൊണ്ടു ഉണ്ടാക്കപ്പെട്ടതും ആയ മശിഹായുടെ അത്ഭുത സദൃശമായിരുന്ന ഉഭയസമ്മതത്തിന്റെ പെട്ടകത്തിനു പരിഹാരരക്തം തളിക്കപ്പെട്ടിരുന്നതായ പൊന്നുകൊണ്ടുള്ള കൃപാസനം ഉണ്ടായിരുന്നു- അതു മാത്രവുമല്ല 'കൃപാസനത്തിന്മേൽ മേഘത്തിൽ ഞാൻ പ്രത്യക്ഷനാകും' എന്നു യഹോവാ പറഞ്ഞിരുന്നതു പോലെ തന്റെ സാന്നിദ്ധ്യത്താൽ ജ്വലിച്ചിരുന്ന മഹത്വത്തിന്റെ കെറുബീകൾ അതിനെ നിഴലിച്ചിരുന്നു. ആകയാൽ നാം യേശുമശിഹായോടു കൂടെ തന്റെ കഷ്ടതകളിൽ പങ്കുകാരാകുമ്പോൾ തന്റെ വലിയ മഹത്വത്തിൽ തന്നോടു കൂടെ സന്തോഷിക്കയും ചെയ്യാം. (സങ്കീ. ൨൧-൬) എന്തെന്നാൽ തന്റെ പിതാവിന്റെ സന്നിധിയിൽ പൂൎണ്ണസന്തോഷം ഉണ്ടു. തന്റെ വലത്തുഭാഗത്തിൽ എന്നേക്കും സന്തോഷങ്ങളും ഉണ്ടു" ആമേൻ.

---

## എല്ലാം ഫലിക്കുന്ന പ്രാൎത്ഥന.

യോഹ- ൧൫- ൭.

"എന്നാൽ എന്നിൽ നിങ്ങൾ പാൎക്കയും നിങ്ങളിൽ എന്റെ വചനങ്ങൾ പാൎക്കയും ചെയ്യു എങ്കിൽ, ചോദിപ്പാൻ നിങ്ങൾ മനസ്സാകുന്നതു എല്ലാം നിങ്ങൾക്കു ഉണ്ടാകും".

പ്രിയ വായനക്കാരെ; ഇതു ഒരു പ്രസംഗം ആയിട്ടു എന്നല്ല, പിന്നെയൊ ഒരു ധ്യാനമായിട്ടു വായിക്കേണമെന്നു അപേക്ഷിക്കുന്നു. സാവധാനമായിരുന്നു ധ്യാനമായി വായിപ്പാൻ ആത്മവെളിച്ചം ആഴമായ കാൎയ്യങ്ങളെ കാണാം. നാം ഇന്നപ്രകാരം ചെയ്യും എങ്കിൽ ദൈവം ഇന്നപ്രകാരം ചെയ്യാം എന്നു മേല്പറഞ്ഞ ധ്യാനവാക്യത്തിൽ വാഗ്ദത്തം ചെയ്തിരിക്കുന്നു. നാം നമ്മുടെഭാഗത്തു നിന്നു ചെയ്യേണ്ടിയതു ചെയ്യുന്നു എങ്കിൽ തന്റെ ഭാഗം താൻ നിവൃത്തിക്കുന്നു. "ദൈവത്തോടു അടുത്തു ചെല്ലുവിൻ; എന്നാൽ അവൻ നിങ്ങളോടു അ[illegible] വരും," ഞെരുങ്ങിയതായ പ്രാൎത്ഥനമൂലം "എല്ലാം നിങ്ങൾക്കു

കും” എന്ന ഒരതിരില്ലാത്ത വാഗ്ദത്തനിവൃത്തി. “എന്നിൽ നിങ്ങൾ പാൎക്ക.... ചെയ്യും എങ്കിൽ” എന്ന നമ്മുടെ ഭാഗത്തെ ആശ്രയിച്ചിരിക്കുന്നു. പിതാവു എപ്പോഴും കേൾക്കുന്നതു മശിഹായെ ആകുന്നു; ദൈവം മശിഹായിൽ ആകുന്നു, നാം മശിഹായിൽ ആകുന്നതിനാൽ മാത്രം തന്നോടു അടുത്തുചെല്ലുവാൻ കഴിയും. നാം മശിഹായിൽ ആകുന്നതത്രെ നമ്മുടെ പ്രാൎത്ഥന കേൾക്കപ്പെടുന്നതിനുള്ള വഴി. പൂൎണ്ണമായും മുഴുവനായും അവനിൽ പാൎത്താൽ നാം മനസ്സാകുന്നതു എല്ലാം ചോദിപ്പാനുള്ള അവകാശവും നമുക്ക അതു ഉണ്ടാകുമെന്ന വാഗ്ദത്തവുമുണ്ടു.

ഈ വാഗ്ദത്തവും നമ്മുടെ ഇടയിലെ മിക്ക ഭക്തന്മാരുടെതന്നെയും അനുഭവവും തമ്മിൽ ഒത്തുനോക്കിയാൽ എത്രയൊ ഭയങ്കരവ്യത്യാസം! ഒരു മറുപടിയും ഇല്ലാത്തതായി എത്രയൊ പ്രാൎത്ഥന കഴിക്കുന്നു! മറുപടി ഇല്ലാത്തതിന്റെ കാരണം അന്വേഷിച്ചിട്ടുണ്ടോ? ഒന്നുകിൽ നമ്മുടെ ഭാഗത്തുനിന്നു വേണ്ടിയതിനെ നാം നിവൃത്തിക്കുന്നില്ല. അല്ലെങ്കിൽ ദൈവം പറഞ്ഞപോലെ താൻ ചെയ്യുന്നില്ല. (എന്നുവരുത്തുന്നു) രണ്ടിലൊന്നു വിശ്വാസികൾ സമ്മതിക്കാതെ ഒരു ഉപായവഴിയെ ഒഴിഞ്ഞുകളയുന്നു; അതെന്തെന്നുവെച്ചാൽ — ദൈവത്തിന്റെ ഇഷ്ടം ഉണ്ടെങ്കിൽ — എന്നു കൎത്താവു അവിടെ വെച്ചിട്ടില്ലാത്ത ഒരു പദം വാഗ്ദത്തത്തിൽ വെക്കുന്നു; അങ്ങിനെ അവർ ദൈവത്തെയും തങ്ങളെയും സത്യഭംഗം കൂടാതെ ആക്കുന്നു. ഹൊ! അവർ വാഗ്ദത്തത്തെ ഉള്ളതുപോലെ തന്നെ എടുത്തു കൎത്താവിൽ പാൎക്ക എന്ന ആദിയായി പറഞ്ഞിട്ടുള്ളതുപോലെ ചെയ്തു പ്രാൎത്ഥിക്കുന്നു എങ്കിൽ ദൈവം നിവൃത്തിക്കാതെയിരിക്കുമൊ? താൻ നിശ്ചയമായി നിവൃത്തിക്കും.

“എന്നിൽ നിങ്ങൾ പാൎക്ക.... ചെയ്യും എങ്കിൽ” ഒരു ക്രിസ്ത്യാനി കൃപയിലും നമ്മുടെ കൎത്താവും രക്ഷിതാവുമായ യേശുമശിഹായെ കുറിച്ചുള്ള അറിവിലും വളരുംതോറും ദൈവത്തിന്റെ വചനങ്ങളും വളരെ പുതിയതും ആഴമായതുമായ അൎത്ഥത്തോടുകൂടി കണ്ടു അവനു അതിശയത്തിനിടയാകുന്നു. അങ്ങിനെ ആത്മ വളൎച്ചയും, മേല്ക്കുമേൽ തുറന്നുതരുന്നതായി കൎത്താവിന്റെ വിലയേറിയ വചനങ്ങളിൽ ഒന്നു “എന്നിൽ പാൎക്ക” എന്നുള്ളതാകുന്നു. മുന്തിരിവള്ളിയോടു കൊമ്പിന്റെ ഒന്നിപ്പും വളൎച്ചയും ഒരിക്കലും നിലച്ചുപോകാത്തവിധത്തിൽ ആകുന്നതുപോലെ മശിഹായിൽ നമ്മുടെ പാൎപ്പും ആകുന്നു. എന്നാൽ കൎത്താവു ഉന്നിയ അൎത്ഥത്തിൽ പൂൎണ്ണപാൎപ്പിലേക്ക മുന്നോട്ടു പോകുന്നവനത്രെ അതിനോടുസംബന്ധിച്ച വാഗ്ദത്തങ്ങളെ എല്ലാം അവകാശമാക്കി അനുഭവിക്കുന്നതു.

മശിഹായിൽ പാൎക്കുന്നതായി വളരുന്ന ജീവന്റെ ആദ്യപടി വിശ്വാസം ആകുന്നു എന്നിരുന്നാലും അതിനോടുകൂടെ മറ്റും ആവശ്യമാകുന്നു. വിശ്വാസവും അനുസരണവും ഒന്നിച്ചുപോകേണം. ചിലപ്പോൾ, എടുത്തു, കൂട്ടികെട്ടുവാൻ എന്നപോലെ രണ്ടല്ല; പിന്നെയൊ, വിശ്വാസം എന്നതു, അകത്തു കൎത്താവിങ്കലേക്ക നോക്കികൊള്ളുന്നു. അനുസരണവും, അനുസരണം എന്നതു പുറത്തു, കൎത്താവിന്റെ

ഇഷ്ടത്തെ ചെയ്യുന്നവിശ്വാസവും ആകുന്നു- പുറത്തായി മനസ്സുതിരിയുന്നവരിൽ വളരെ കുഴപ്പങ്ങൾ ഉണ്ടു. അറിയാതെയൊ സമ്മതിച്ചൊ പല സ്വയവും സ്വയ ഇഷ്ടവും ഉണ്ടു- ചിലരുടെ സന്തോഷവും സമാധാനവും പൊയ്പ്പോകുന്നു- അനുസരണം കൊണ്ടു പാർപ്പു നിലനിർത്തേണ്ടതാകുന്നു- "നിങ്ങൾ എന്റെ കല്പനകളെ കാത്തുകൊണ്ടാൽ എന്റെ സ്നേഹത്തിൽ പാർക്കും" കർത്താവിൽ പാർക്കുന്ന ക്രിസ്ത്യാനിയുടെ പ്രധാന ഉന്നം അവന്റെ ഇഷ്ടത്തെ കർത്താവിന്റെ ഇഷ്ടത്തോടു ഒന്നായും അവന്റെ ഹൃദയവും ജീവിതവും അശേഷം കർത്താവിന്റെ ഭരണത്തിനു കീഴാക്കപ്പെട്ടും കിട്ടുവാനാകുന്നു-

അറിഞ്ഞ പാപത്തെ വിട്ടുതിരിഞ്ഞു എന്നുതന്നെയല്ല, പിന്നെയൊ പലപ്പോഴും മുഴുവനായി ഏല്പിച്ചുകൊടുത്തതാരെയും, പിന്നെയും ഏതാണ്ടൊ കുറവുള്ളതുപോലെ ആകുന്നു- ഹൃദയവും ഇഷ്ടവും കർത്താവിന്റെഭാഗത്തു വെക്കുന്നു; കർത്താവിനെ അനുസരിക്കയും സ്നേഹിക്കയും ചെയ്യുന്നു. എന്നാൽ പിന്നെയും ആകേണ്ടതു പോലെ ആകാത്തവണ്ണം ജഡസ്വഭാവത്തിനു അത്ര ശക്തി ഉണ്ടാകുന്നതു എന്തുകൊണ്ടു? ഒരുവെള, മനസ്സോടെ അല്ലെന്നിരുന്നാലും അകത്തെ മനുഷ്യൻ ബലമില്ലാതെ പോകുന്നുണ്ടല്ലൊ- ചെയ്യരുതു എന്നുള്ളതു അധികം ചെയ്യുന്നില്ലെന്നിരുന്നാലും ചെയ്യണം എന്നുള്ളതു അധികം ചെയ്യാതെപോകുന്നുവല്ലൊ- വിശുദ്ധി, സ്നേഹം, പാർക്ക് എന്നതിനു കർത്താവു ഉന്നന്നതായി തന്നോടും തന്റെ മരണത്തോടുമുള്ള അനുരൂപം മുതലായവയിൽ കുറവായിരിക്കുന്നതു എന്തുകൊണ്ടു? നാം തന്നിലും താൻ നമ്മിലും പാർക്ക് എന്നതിൽ നിശ്ചയമായി ഏതാണ്ടു കുറവുണ്ടെന്നു തീർച്ചയാകുന്നു.

അതു അങ്ങിനെതന്നെ- വിശ്വാസവും അനുസരണവും വാഴ്വിന്റെ വഴി ആകുന്നു- മുന്തിരിവള്ളിയുടേയും കൊമ്പുകളുടേയും ഉപമ പറയുന്നതിനുമുമ്പായി, വിശ്വാസത്താലും അനുസരണത്താലും ഉണ്ടാകുന്ന വലിയ വാഴ്വ എത്രയും തെളിവായി താൻ പറഞ്ഞിരിക്കുന്നു- "നിങ്ങൾ എന്നെ സ്നേഹിക്കുന്നുഎങ്കിൽ എന്റെകല്പനകളെ കാത്തുകൊള്ളുവിൻ" എന്നു മൂന്നു പ്രാവശ്യം താൻ കല്പിക്കയും അങ്ങിനെയുള്ള സ്നേഹത്തിനു മൂന്നു ഇരട്ടി വാഴ്വ വാഗ്ദത്തം ചെയ്കയും ചെയ്തിരിക്കുന്നു; ആയതു എന്തെന്നാൽ:— പരിശുദ്ധാത്മാവ് പിതാവിൽനിന്നു പുറപ്പെട്ടുവരുമെന്നും, പുത്രൻ തന്നെത്തന്നെ വെളിപ്പെടുത്തുമെന്നും, പിതാവും പുത്രനും വന്നുപാർക്കും എന്നും തന്നെ- നമ്മുടെ വിശ്വാസം അനുസരണത്തിലേക്കു വളരുന്തോറും നാം അശേഷവും കർത്താവിനോടു പറ്റിച്ചേർന്നുകൊള്ളുകയും, തന്റെ ജീവനും ആത്മാവും നാം കൈകൊള്ളുവാനായിട്ടു നമ്മുടെ അകത്തെ ജീവൻ ആഴത്തിലും വീതിയിലും തുറക്കപ്പെട്ടു വരികയും ചെയ്യുന്നു. നാം മശിഹായിലും മശിഹാ നമ്മിലും എന്നമുറയ്ക്കു നമ്മുടെജീവൻ മുതലായവ തന്റെതും തന്റെ ജീവൻ മുതലായവ നമ്മുടെതും ആകുന്നു- ഇഷ്ടം, സ്നേഹം, ജീവൻ, സ്വഭാവം മുതലായവ ഒന്നാകുന്നു. അങ്ങിനെയുള്ളവരെ തനിക്കു പൂർണ്ണ കൈവശം കിട്ടിയിരിക്കുന്നു- അവരുടെ ഇഷ്ടത്തെ ഏല്പിച്ചു

ട്ടത്തുമാത്രമല്ല, താൻ അതിൽ പ്രവേശിച്ചു അതിൽ പാൎത്തു തന്റെ ആത്മാവിനാൽ അതിൽ ശ്വസിക്കയും ചെയ്യുന്നു. പിതാവ് എപ്പോഴും ആരെ കേൾക്കുന്നുവൊ ആ ആളെ അവരിൽ പ്രാൎത്ഥിക്കുന്നു; അവർ, തന്നിൽ പ്രാൎത്ഥിക്കുന്നു. അവർ ചോദിക്കുന്നതു അവൎക്കു ഉണ്ടാകയും ചെയ്യും. മറിച്ചുവരുവാൻ പാടില്ല.

പിതാവായ ദൈവത്തിനു നമുക്കും ഇടയ്ക്കു കൎത്താവിനെ പുറത്തു നിറുത്തി പ്രാൎത്ഥിക്കുന്ന പ്രാൎത്ഥനയും ഇതും തമ്മിൽ വ്യത്യാസമുണ്ടെന്നു അറികയണം. "ഞാൻ എന്റെ പിതാവിലും നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും ആകുന്നു എന്നു നിങ്ങൾ അന്നു അറിയും". അങ്ങിനെ പരിശുദ്ധാത്മാവു മൂലം അറിഞ്ഞു പ്രാൎത്ഥിക്കുന്നവൎക്കു വാഗ്ദത്തം ന്യായമായ അവകാശമാകുന്നു. അങ്ങിനെ പ്രാൎത്ഥിക്കുന്നവൎക്കു എല്ലാം ചോദിപ്പാൻ അനുവാദം കിട്ടിയിരിക്കുന്നു. താൻ മദ്ധ്യെ പുറത്തു എന്നല്ല; പിന്നെയൊ, താൻ അവരിൽ (അകത്തു) പ്രാൎത്ഥിക്കുന്നു; അവർ തന്നിൽ പ്രാൎത്ഥിക്കുന്നു. താനും അവരും ഒന്നായി ഒരു പ്രാൎത്ഥന പ്രാൎത്ഥിക്കുന്നു. പ്രാൎത്ഥിക്കുന്നതു എല്ലാം ഫലിക്കുമൊ എന്നു ആരു സംശയിക്കുന്നു!

പ്രിയ വിശ്വാസികളെ, പ്രാൎത്ഥനയെ സംബന്ധിച്ചു തന്നെ നാം എത്ര പിറകിൽ കിടക്കുന്നു എന്നു കാണുന്നുവൊ? പിന്നെ നമ്മുടെ ജീവിതം എന്തു! സഭ എത്രയും ബലഹീനതയിൽ ഇരിക്കുന്നതു കൎത്താവ മനസ്സാകുന്നതു പോലെ നാം തന്നിൽ പാൎക്കായ്കകൊണ്ടാകുന്നു എന്നു നമുക്കു ഏറ്റുപറയാം. താൻ വാഗ്ദത്തം ചെയ്യുന്നതു തരുവാൻ ആകുന്നു എന്നു വിശ്വസിച്ചു നമുക്കു വാങ്ങിപ്പാൻ അന്വെഷിക്കാം.

നാം അധൈൎയ്യപ്പെടരുതു. മുന്തിരിവള്ളിയിൽ കൊമ്പിന്റെ പാൎപ്പു ഒരിക്കലും നിലയ്ക്കാത്ത ഒരുവളൎച്ച ആകുന്നു. നമുക്കു അതിനെ തരുവാനായി കൎത്താവ ജീവിക്കുന്നതുകൊണ്ടു താൻ പറയുന്ന പാൎപ്പു നമുക്കു കഴിയുന്നതാകുന്നു. സകലവും നഷ്ടമെന്നു എണ്ണുവാനും, ലഭിച്ചുകഴിഞ്ഞു എന്നൊ, തികഞ്ഞവനായി എന്നൊ അല്ല, ഞാൻ യേശുമശിഹായാൽ ഏതിനായിട്ടു പിടിക്കപ്പെട്ടുവൊ, ആയതിനെ ഇനിക്കും പിടിക്കാമൊ എന്നു വെച്ചു പിന്തുടരുന്നതെ ഉള്ളു എന്നു പറവാനും നാം ഒരുങ്ങുക.

എന്നാൽ നാം പാൎത്തു പൂൎണ്ണ പാൎപ്പിലേക്കു എന്നു വളരുന്തോറും നമ്മുടെ ഇഷ്ടത്തെ ദൈവത്തിന്റെ ഇഷ്ടം ഒക്കെയിലേക്കും പ്രവേശിപ്പിപ്പാനുള്ള നമ്മുടെ മുറ ചെയ്യാം. ആ ഇഷ്ടം കല്പിക്കുന്നതിനെ അനുസരിച്ചു അതു വാഗ്ദത്തം ചെയ്യുന്നതിനെ വാങ്ങിച്ചുകൊള്ളാം.

"എന്നിൽ നിങ്ങൾ പാൎക്കയും നിങ്ങളിൽ എന്റെ വചനങ്ങൾ പാൎക്കയും ചെയ്യും എങ്കിൽ ചോദിപ്പാൻ നിങ്ങൾ മനസ്സാകും എന്നതു എല്ലാം നിങ്ങൾക്കു ഉണ്ടാകും" വചനവും പ്രാൎത്ഥനയും ഒന്നോടൊന്നു ബന്ധിച്ചിരിക്കുന്നു. ഒരു പുതു ക്രിസ്ത്യാനി പറഞ്ഞിരിക്കുന്നതുപോലെ: ഞാൻ പ്രാൎത്ഥിക്കുന്നു. ഞാൻ എന്റെ അപ്പനോടു പറയുന്നു; ഞാൻ വായിക്കുന്നു. എന്റെ അപ്പൻ എന്നോടു പറയുന്നു; ചോദിപ്പാൻ അ

ല്പൻ കല്പിക്കുന്നതു ഇന്നതെന്നു വെളിപ്പെടുത്തി പ്രാൎത്ഥനക്കു മുമ്പെ, അതിനായിട്ടു എന്നെ ഒരുക്കുന്നതു ദൈവത്തിന്റെ വചനം ആകുന്നു. പ്രാൎത്ഥനയിൽ എന്റെ വിശ്വാസത്തിനു അധികാരപത്രം കൊടുത്തു വാദപ്പിക്കയാൽ എന്നെ ബലപ്പെടുത്തുന്നതു ദൈവത്തിന്റെ വചനം ആകുന്നു. പ്രാൎത്ഥന കഴിഞ്ഞു, വചനം മൂലം ദൈവം എന്നോടു സംസാരിക്കുന്നു, പ്രാൎത്ഥന എന്നതു മറുപടി ഇല്ലാത്ത ഒററപറച്ചിൽ അല്ല; പിന്നെയൊ ഇരുവരുംകൂടി സംഭാഷണം അത്രെ. എന്റേതിനു മറുപടി ആയി ദൈവത്തിന്റെശബ്ദമത്രെ അതിലെ മഹാസാരമായ ഭാഗം. ദൈവത്തിന്റെ ശബ്ദത്തിനു ഞാൻ ശ്രദ്ധ കൊടുക്കുന്നതു എന്റേതിനു താൻ ശ്രദ്ധകൊടുക്കുമെന്നുള്ള നിശ്ചയത്തിന്റെ രഹസ്യമാകുന്നു. 'നിന്റെ ചെവി ചായിച്ചു കേൾക്കേണമെ' 'എന്റെ ശബ്ദത്തെ ചെവിക്കൊള്ളുവിൻ'—ഇത്യാദി മനുഷ്യൻ ദൈവത്തോടും ദൈവം മനുഷ്യനോടും പറയുന്ന വചനങ്ങൾ ആകുന്നു. താൻ നമ്മെ കേൾക്കുന്നതു നാം, തന്നെ കേൾക്കുന്നതിനെ ആശ്രയിച്ചിരിക്കും.

പിന്നെയും ദൈവത്തിന്റെ വചനത്തിൽ ദൈവം തന്നെത്താന്നെ നമുക്കു തരുന്നു. തന്റെ വചനം യേശുമശിഹാ എന്ന തന്റെ നിത്യപുത്രനെക്കാൾ കുറഞ്ഞതു ഒന്നുമല്ല. അങ്ങിനെതന്നെ മശിഹായുടെ വചനങ്ങൾ എല്ലാം ജീവിപ്പിക്കുന്നതായി ദൈവികജീവനും ശക്തിയുംകൊണ്ടു നിറഞ്ഞതായി ദൈവത്തിന്റെ വചനങ്ങളാകുന്നു. „ഞാൻ നിങ്ങളോടു സംസാരിച്ചിട്ടുള്ള വചനങ്ങൾ ആത്മാവു ആകുന്നു, ജീവനും ആകുന്നു"-

സംസാരശക്തി, കേൾവിശക്തിയെ എത്രയും ആശ്രയിച്ചിരിക്കുന്നു എന്നും, ചെറുപ്പത്തിലെ കേൾവി ഇല്ലാത്തകുട്ടികൾക്കു സംസാരനഷ്ടവും വന്നുകൂടുന്നു എന്നും ചെകിടന്മാരെയും ഊമന്മാരെയും പരിശോധിച്ചവർ പറയുന്നു. ഇതു ആത്മമൎമ്മങ്ങൾക്കു അധികംസത്യമാകുന്നു: നാം കേൾക്കുന്നതുപോലെ നാം സംസാരിക്കുന്നു. ഇതു ദൈവത്തോടുള്ള നമ്മുടെസംസൎഗ്ഗത്തെസംബന്ധിച്ചു മഹാസത്യമാകുന്നു. പ്രാൎത്ഥന ശുശ്രൂഷ മുതലായവ കഴിക്കുന്നതും ചില ആഗ്രഹങ്ങളെ പറയുന്നതും ചിലവാഗ്ദത്തങ്ങളെ സാക്ഷിയായി പറഞ്ഞു പ്രാൎത്ഥിക്കുന്നതും മററും എളുപ്പമുള്ളതും മനുഷ്യബുദ്ധികൊണ്ടു മനുഷ്യനിൽനിന്നു പഠിക്കാവുന്നതുമത്രെ. എന്നാൽ ആത്മാവിൽ പ്രാൎത്ഥിക്ക എന്നതും ദൈവത്തിങ്കലേക്കു ചെന്നെത്തി, തന്നെ തൊട്ടു മറുപടികിട്ടുന്നതായി പ്രാൎത്ഥിക്ക എന്നതും—ഇങ്ങിനെഉള്ളപ്രാൎത്ഥന നാം ദൈവത്തിന്റെ ശബ്ദം കേൾക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നു- ദൈവത്തോടും മനുഷ്യരോടും വേണ്ടുംപ്രകാരം സംസാരിപ്പാൻ വിദ്വാന്മാരുടെ നാവു കിട്ടുന്നതു കേൾപ്പാൻ രാവിലെതോറും ഉണൎത്തപ്പെടുന്ന ചെവിക്കാകുന്നു. (യെശ. ൫൦. ൪.)

ദൈവത്തിന്റെ ഈ ശബ്ദം കേൾക്ക എന്നതു താല്പൎയ്യത്തോടെ വേദപുസ്തകം പഠിക്ക എന്നതിനെക്കാൾ അധികമായിട്ടുള്ളതാകുന്നു ജീവനുള്ള ദൈവത്തോടു സാക്ഷാൽ സംസൎഗ്ഗംഇല്ലാത്തതായ ഒരു

ദൈവാരാധനയും പരിതാപവും ഉണ്ടായിരിക്കാം. എന്നാൽ ദൈവത്തിൽനിന്നുതന്നെ വചനം ജീവനുള്ള ശക്തിയിൽ നമുക്കു വരുന്നതായി പരിശുദ്ധാത്മാവു മൂലം ദൈവത്തിന്റെ തിരുസന്നിധിയിൽ തന്നെ ഒരു വാക്കുണ്ടു. അതു നമുക്കു പിതാവിന്റെ ശബ്ദം തന്നെയും, തന്നോടു സാക്ഷാല്പുള്ള ഒരു സംസർഗ്ഗവുമാകുന്നു. ഇതു ഹൃദയത്തിലേക്കു പ്രവേശിക്കയും വാഴ്വും ബലവും കൊണ്ടുവരികയും തിരികെ ദൈവത്തിന്റെ ഹൃദയത്തിലേക്കു എത്തുന്ന ജീവനുള്ള വിശ്വാസത്തിന്റെ മറുപടിയെ ഉണർത്തുകയും ചെയ്യുന്ന ജീവനുള്ള ദൈവത്തിന്റെ ശബ്ദം ആകുന്നു. ന്യായപ്രമാണം പറഞ്ഞു അല്ലെങ്കിൽ വേദപുസ്തകം പറഞ്ഞു അതുകൊണ്ടു നാം അനുസരിക്കേണമെന്നല്ല, പിന്നെയൊ ജീവനുള്ള ദൈവം തന്നെ നമ്മോടു പറയുന്നു, അതുകൊണ്ടു നാം ചെയ്വാൻ നിർബ്ബന്ധിക്കപ്പെടുന്നു. വാഗ്ദത്തം ചെയ്തവനായ ദൈവത്തിന്റെ പൂർണ്ണതിരുസന്നിധിബോധത്തിൽ അനുസരണക്കേടിനും അവിശ്വാസത്തിനും ഇടം ഇല്ലാതെവരുന്നു.

"എന്നിൽ നിങ്ങൾ പാർക്കയും നിങ്ങളിൽ എന്റെ വചനങ്ങൾ പാർക്കയും ചെയ്യുമെങ്കിൽ, നിങ്ങൾ ചോദിപ്പാൻ മനസ്സാകുമെന്നതു എല്ലാം നിങ്ങൾക്കു ഉണ്ടാകും" ഇതിന്റെ അർത്ഥം എന്തെന്നു നാം ഒട്ടു കാണുന്നുവല്ലൊ. വചനങ്ങളിൽ രക്ഷിതാവു തന്നെത്തന്നെ തരുന്നു. വചനങ്ങൾ നമ്മിൽ ഉണ്ടായിരിക്കയും നമ്മെ ഭരിച്ചു നമ്മുടെ ശീലത്തിലും നടപ്പിലും പുറപ്പെടുകയും വേണം. അവ നമ്മിൽ പാർക്കുന്നവയായിരിക്കണം. നമ്മുടെ ജീവിതം മുഴുവനും ആ അകത്തുള്ളതും ഉണ്ടാകുന്നതുമായ വചനങ്ങളുടെ നഹറാ (പ്രകാശം) ആയിരിക്കണം. വചനങ്ങൾ അകത്തു മശിഹായെ വെളിപ്പെടുത്തുന്നവയും നമ്മുടെ ജീവിതം പുറത്തു, തന്നെ വെളിപ്പെടുത്തുന്നവയും ആയിരിക്കണം. എന്റെ പ്രാർത്ഥന എന്റെ ജീവിതത്തെ ആശ്രയിച്ചിരിക്കും. ദൈവത്തിന്റെ വചനങ്ങൾ എനിക്കും എന്നിലും ഏതുപ്രകാരമാകുന്നുവൊ അങ്ങനെ എന്റെ വചനങ്ങൾ ദൈവത്തിനും ദൈവത്തിലും ആയിരിക്കും. ദൈവം പറയുന്നതു ഞാൻ ചെയ്യുന്നു എങ്കിൽ ഞാൻ പറയുന്നതു ദൈവം ചെയ്യും.

ദൈവത്തിന്റെയും നമ്മുടെയും വചനങ്ങൾ തമ്മിലുള്ള ചേർച്ച പഴയനിയമവിശ്വാസികൾ എത്രനല്ലപോലെ തിരിച്ചറിഞ്ഞുപ്രാർത്ഥിച്ചു. വചനം ഒരു വാഗ്ദത്തം എങ്കിൽ ദൈവം പറഞ്ഞതുപോലെ ചെയ്വാൻ അവർ പറഞ്ഞു. 'നീ പറഞ്ഞതുപോലെ ചെയ്യേണമെ' 'എന്തെന്നാൽ കർത്താവായ നീ അതിനെ പറഞ്ഞിരിക്കുന്നു'. 'നിന്റെ വാഗ്ദത്തപ്രകാരം' 'നിന്റെ വചനപ്രകാരം' ഇങ്ങിനെയുള്ള പറച്ചിൽ കൊണ്ടു, വാഗ്ദത്തമായി ദൈവം പറഞ്ഞതു പ്രാർത്ഥനയായി അവർ പറഞ്ഞതിന്റെ ചുവടും ജീവനുമായിരുന്നു എന്നു തെളിയുന്നു. വചനം ഒരു കല്പനയായിരുന്നാൽ, കർത്താവു കല്പിച്ചതുപോലെ അവർ ചെയ്തു എന്നും കാണാം. 'യഹോവാ പറഞ്ഞതുപോലെ അബ്രാം പുറപ്പെട്ടുപോയി'. അവരുടെ ജീവിതം അവരും ദൈവവുമായി തമ്മിൽ തമ്മി

ത്ത വാക്കും വിചാരവും പകരുന്ന സംസർഗ്ഗം ആയിരുന്നു. ദൈവം പറഞ്ഞതു അവൻ കേട്ടു ചെയ്തു; അവൻ പറഞ്ഞതു ദൈവം കേട്ടു ചെയ്തു.

“നിങ്ങളിൽ എന്റെ വചനങ്ങൾ പാർക്കയും ചെയ്യുമെങ്കിൽ” ഇതു ലളിതമായുള്ളതും തെളിവായുള്ളതുമാകുന്നു. തന്റെ വചനങ്ങളിൽ തന്റെ ഇഷ്ടം വെളിപ്പെടുന്നു. തന്റെ വചനങ്ങൾ എന്നിൽ പാർക്കുന്തോറും, തന്റെ ഇഷ്ടം എന്നെ ഭരിക്കുന്നു. എന്റെ ഇഷ്ടം തന്റെ ഇഷ്ടംകൊണ്ടു നിറയുന്നതായ വെറും പാത്രമായിത്തീരുന്നു. അനുസരണത്തിലും വിശ്വാസത്തിലും അഭ്യസിക്കുന്തോറും എന്റെ ഇഷ്ടം തന്നോടു കൂടെ ബലമായ ഐക്യതയിൽ വരുന്നു. താൻ മനസ്സാകുന്നതിനെ അല്ലാതെ മറ്റൊന്നിനെയും മനസ്സാകാതെയിരിപ്പാൻ തക്കവണ്ണം എന്റെ മനസ്സിനെ പൂർണ്ണമായി തനിക്കു വിശ്വസിപ്പാൻ കഴിയും. “നിങ്ങളിൽ എന്റെ വചനങ്ങൾ പാർക്കയും ചെയ്യുമെങ്കിൽ, ചോദിപ്പാൻ നിങ്ങൾ മനസ്സാകും എന്നതു എല്ലാം നിങ്ങൾക്കു ഉണ്ടാകും” എന്ന വാഗ്ദത്തം തരുവാൻ താൻ പേടിക്കുന്നില്ല. ഇതിനെ വിശ്വസിച്ചു പ്രവൃത്തിക്കുന്ന എല്ലാവർക്കും ഇതു സത്യമെന്നു താൻ കാണിക്കയും ചെയ്യും.

പ്രിയവിശ്വാസികളേ, നാം ചോദിച്ചിട്ടു കിട്ടാതെയിരിക്കുന്ന സംഗതികൾക്കു ഒഴികഴിവു വിചാരിക്കുന്നതിനു പകരം നമ്മുടെ ജീവിതത്തിലുള്ള കുറവാകുന്നു കാരണം എന്നു അധികമധികം തെളിവാകുന്നില്ലയോ? ദൈവത്തിന്റെ വായിൽ നിന്നു നമുക്കു വരുന്ന വചനത്തിനു അല്ലാതെ മറ്റൊന്നിനും നമ്മെ ബലമുള്ളവരാക്കുവാൻ കഴികയില്ല; ആ വചനത്താൽ നാം ജീവിക്കണം. ലോകത്തിലുള്ളതെല്ലാം കടന്നുപോകുന്നു; ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവൻ എന്നേക്കും പാർക്കുന്നു. ദൈവത്തിന്റെ ഇഷ്ടം എന്തെന്നു തന്റെ വചനങ്ങൾ പറയുന്നു. വെറും തോന്നൽ അല്ല. പരിശുദ്ധാത്മാവിന്റെ പഠിപ്പിക്ക, വേദത്തിലെ വചനം കൂടാതെയോ അതിനു വിരോധമായോ വരുന്നതല്ല. നമ്മുടെ ദിവസേനയുള്ള നടപ്പിലെ വഴിക്കു എന്നപോലെ പ്രാർത്ഥനയിൽ വിശ്വാസത്തിന്റെ വഴിക്കും പരിശുദ്ധാത്മാവ വചനത്തെ ഒരു പ്രകാശമാക്കിത്തരും. നിങ്ങളിൽ എന്റെ വചനങ്ങൾ പാർക്കയും ചെയ്യും എങ്കിൽ എന്തു ചോദിച്ചാലും തരാം എന്നു പറഞ്ഞതു കടന്നുപോയി എന്നില്ലെന്നു തെളിയുന്നുവല്ലോ; എന്നാൽ തന്റെ വചനം പോലെ നാം പാർക്കയും പൂർണ്ണപാപ്പിലേക്കു നാം വളരുകയും ചെയ്യാം. മുമ്പെ തന്നെ തരുവാൻ ഒരുങ്ങിയിരിക്കുന്ന ആൾ പറയുന്നതു പോലെ നാം കേൾക്കണമെന്നേ ഉള്ളൂ. നാം ചോദിക്കുന്ന കാര്യത്തെകാൾ തന്നോടുള്ള സംസർഗ്ഗമാകുന്നു നമുക്കു അധികം വേണ്ടതു; എന്നാൽ പ്രാർത്ഥനകൾക്കു മറുപടി കിട്ടുന്നതു നമ്മോടുള്ള തന്റെ തിരുവുള്ളത്തിന്റെയും തന്നോടുള്ള നമ്മുടെ സംസർഗ്ഗം വാസ്തവമായി വരുന്നു എന്നതിന്റെയും അടയാളമാകുന്നു. “രാജാവു തന്റെ ദാസന്റെ വചനപ്രകാരം ചെയ്തതുകൊണ്ടു, എന്റെ യജമാനനായ രാജാവെ, നിന്റെ കണ്ണുകളിൽ എനിക്കു കൃപ ലഭിച്ചു എന്നു ഇന്നു നിന്റെ ദാസൻ അറിയു

ന്നു" നമ്മുടെ ശിശുത്വത്തിൽ കിട്ടുന്നതു ഇനിയും മുന്നോട്ടു ചെല്ലുന്നതിനു ആശങ്കകയും ആകുന്നു എന്നു വിചാരിക്കാം. എന്നാൽ ഇതു കൊണ്ടു ഒന്നും ആയില്ല. നാം ദൈവത്തെ വിശ്വസിച്ചതുപോരാ, ദൈവം നമ്മെ വിശ്വസിച്ച തന്റെ വചനപ്രകാരം നാം ചോദിക്കുന്നതു എല്ലാം ഉണ്ടാകും എന്നതിലെക്കു പോകണം. വളരെ കാൎയ്യങ്ങൾ സാധിപ്പാനുണ്ടു. ദൈവം നമ്മെ വിശ്വസിക്കുന്നില്ല. തന്റെ ആലൊചനക്കാരായിരിപ്പാനു അംഗീകരിക്കയും അവരുടെ പ്രാൎത്ഥനകൾ മൂലം താൻ ലൊകത്തെ ഭരിക്കയും ചെയ്യുന്നവരുടെ ഇടയിൽ നമുക്കു ഒരു സ്ഥലം കിട്ടുവാൻ നാം വിശ്വസ്ഥന്മാരായി കണ്ടെത്തപ്പെടുമാറാകട്ടെ.

ആമ്മീൻ.

"കൎത്താവെ, പ്രാൎത്ഥിപ്പാൻ ഞങ്ങളെ പഠിപ്പിക്കേണമെ"-

അനുഗ്രഹിക്കപ്പെട്ട കൎത്താവെ! ഇന്നു ഈ നിന്റെ പഠിപ്പിക്ക എന്റെ ദോഷത്വത്തെ എനിക്കു വെളിപ്പെടുത്തിയിരിക്കുന്നു. എന്റെ പ്രാൎത്ഥന അധികം വിശ്വാസമുള്ളതും ഫലിക്കുന്നതും അല്ലാതെ ഇരിക്കുന്നതു എങ്ങിനെയെന്നു ഞാൻ കാണുന്നു. നീ എന്നോടു പറയുന്നതിനെക്കാൾ അധികം ഞാൻ നിന്നോടു പറഞ്ഞു പോന്നു- ജീവനുള്ള വചനം എന്നിൽ പാൎക്കുന്നിടത്തോളവും മാത്രമെ വിശ്വാസം ഉണ്ടായിരിപ്പാൻ കഴികയുള്ളു എന്നു ഞാൻ തിരിച്ചറിഞ്ഞില്ല. ഏതു മനുഷ്യനും കേൾക്കുന്നതിനു വേഗതയും പറയുന്നതിനു താമസവുമുള്ളവനായിരിക്കണമെന്നും, ദൈവത്തിന്റെ സന്നിധിയിൽ ഒരു വചനത്തെ ഉച്ചരിപ്പാൻ ബദ്ധപ്പെടുകയും അരുതു എന്നും നിന്റെ വചനം തെളിവായി എന്നെ പഠിപ്പിച്ചിരുന്നു- നിന്റെ വചനം എന്റെ ജീവിതത്തിലെക്കു എടുക്കുന്നതിനൊത്ത മാത്രമാകുന്നു എന്റെ വചനങ്ങൾ നിന്റെ ഹൃദയത്തിലേക്കു എടുക്കുന്നതെന്നും നിന്റെ വചനം എന്റെ ഉള്ളിൽ ഒരു ജീവനുള്ള ശക്തിയായിരുന്നാൽ നിന്നോടും ജീവനുള്ള ശക്തിയായിരിക്കും എന്നും, നിന്റെ വായ് പറഞ്ഞതിനെ നിന്റെ കൈ ചെയ്യും എന്നും, കൎത്താവെ, എന്നെ പഠിപ്പിക്കെണമെ.

കൎത്തവെ, ചേലയില്ലാത്ത ചെവിയിൽനിന്നു എന്നെ വിടുവിക്കേണമേ! പിതാവിന്റെ ശബ്ദം കെൾപ്പാനായിട്ടു രാവിലെതൊറും ഉണൎത്തപ്പെട്ടു എന്നു വിദ്വാന്റെ തുറക്കപ്പെട്ട ചെവി എനിക്കു തരെണമെ! "മൊശ അവനൊടു സംസാരിപ്പാനായിട്ടു കൂടാരത്തിലെക്കു പൊയപ്പൊൾ, കൃപാസനത്തിൽനിന്നു അവനൊടു സംസാരിക്കുന്നവന്റെ ശബ്ദത്തെ അവൻ കെട്ടു". കൎത്താവെ, എന്നൊടും ഇങ്ങിനെ ചെയ്യെണമെ! നിന്റെ വചനങ്ങൾ അതിൽ പാൎക്കയും കാണപ്പെടുകയും ചെയ്യുന്നതായ ഒരു ജീവിതം "ചോദിപ്പാൻ നിങ്ങൾ മനസ്സാകും എന്നതു എല്ലാം നിങ്ങൾക്കു ഉണ്ടാകും" എന്ന പൂൎണ്ണവാഗ്ദത്തിനു ആയന്മാക്കേണമെ!

ആമ്മീൻ.

---

## സ്ലീബാപ്പെരുനാളും സൺഡെസ്ക്കൂൾ സമ്മാനദാനവും.

---

മാർ ദീവന്നാസ്യോസു സിമ്മനാരിയോടുചേൎന്ന മാർ ഏലിയാ ചാപ്പലിൽ കഴിഞ്ഞകൊല്ലം ഇദംപ്രഥമമായി ആരംഭിച്ച സ്ലീബാപ്പെരുനാളിനെക്കുറിച്ചു അന്നു ഈ പംക്തികളിൽ പ്രസ്താവിച്ചിട്ടുള്ളതു വായനക്കാർ ഓൎത്തിരിക്കുമെന്നു വിശ്വസിക്കുന്നു.

ഈ ആണ്ടിലും ടി. പെരുനാൾ ഈമാസം ൧൪-ാം നു- ആഘോഷപൂൎവ്വം നടത്തിയിരിക്കുന്നു. ആഘോഷങ്ങൾ സാധാരണപള്ളികളിൽ പെരുനാളുകൾക്കു പതിവുള്ള പ്രകാരം കൊട്ടും വാദ്യങ്ങളും കൊണ്ടല്ലെങ്കിലും, കാഴ്ചക്കാരുടെ മനസ്സിനും ആത്മാവിനും പൊതുവെ ആനന്ദകരമായവ ആയിരുന്നു. ചാപ്പൽമുതൽ കഴിഞ്ഞകൊല്ലം പുതുതായി പ്രതിഷ്ഠിക്കപ്പെട്ട കുരിശുവരെയുള്ള സ്ഥലങ്ങൾ മിക്കവാറും അലംകൃത പന്തലുകൾ, തോരണങ്ങൾ, കൊടി, കുട, വെള്ളിക്കുരിശുകൾ, മുതലായവകളാൽ ശോഭിതമായിരുന്നു. വന്ദ്യ ദിവ്യശ്രീ. പത്രൊസ് റമ്പാച്ചൻ അവർകൾ അനേക പട്ടക്കാരോടും ശെമ്മാശന്മാരോടുംകൂടി നമസ്കാരം കുറുബാന മുതലായ ശുശ്രൂഷകൾ നടത്തി. കുറുബാന മദ്ധ്യേ മാർ സ്ലീബായുടെ വിശേഷങ്ങളെ കുറിച്ചു ദിവ്യശ്രീ- സ്ലീബാ ശെമ്മാച്ചന്റെ രസകരമായ ഒരു പ്രസംഗവും ഉണ്ടായിരുന്നു. പ്രത്യേകമായ ഇടവകക്കാരില്ലാത്ത ഈ പള്ളിയിലെ പെരുനാൾ പ്രദക്ഷിണത്തിനും മറ്റും മാർ ദിവന്നാസ്യോസു സിമ്മനാരി അദ്ധ്യാപകന്മാർ, അദ്ധ്യേതാക്കൾ, സ്ഥലത്തെ മാന്യന്മാർ മുതലായവർ മുന്നാണ്ടിലെപ്പോലെ യാതൊരു ദുരഭിമാനവുംകൂടാതെ ചെയ്ത ശ്രമങ്ങൾ ശ്ലാഘനീയങ്ങളായിരിക്കുന്നു.

ഉച്ചതിരിഞ്ഞ ൨ മണിയോടുകൂടി 'മലങ്കര യാക്കോബായ സുറിയാനി സുവിശേഷസംഘ'ക്കാരാൽ നടത്തപ്പെടുന്ന സൺഡെസ്ക്കൂൾകുട്ടികളുടെ സമ്മാനദാനം പതിവിൻപ്രകാരം സിമ്മനാരിഹാളിൽവച്ചു നടത്തപ്പെട്ടു. ഈ സന്ദൎഭത്തിൽ അഗ്രാസനാധിപത്യം വഹിച്ചതു വന്ദ്യ ദിവ്യശ്രീ. പത്രൊസ റമ്പാൻ അവർകൾ ആയിരുന്നു. പട്ടക്കാരും സ്ഥലത്തെ മാന്യന്മാരും ആയി അനേകം ആളുകൾ ഹാജരുണ്ടായിരുന്നു. പ്രാൎത്ഥനയും വേദപുസ്തക വായനയും കഴിഞ്ഞ ശേഷം സംഘത്തിന്റെ വാൎഷികറിപ്പോൎട്ട വായന ആയിരുന്നു. സംഘം മേല്ക്കുമേൽ അഭിവൃദ്ധിയായിവരുന്നു എന്നു പ്രത്യക്ഷപ്പെടത്തക്ക പല സംഗതികളും റിപ്പോൎട്ടിൽ ഉണ്ടായിരുന്നു. സംഘം വകയായി ഈ വൎഷം അഞ്ചു സൺഡെസ്ക്കൂളുകൾ കൂടുതലായിട്ടുണ്ട എന്നുള്ളതു തന്നെ സംഘവേലയുടെ പ്രചാരം വൎദ്ധിച്ചുവരുന്നു എന്നുള്ളതിനു ലക്ഷ്യമാണു. ഈ കൊല്ലം സംഘത്തിൽനിന്നും നടത്തപ്പെടുന്ന സൺഡെസ്ക്കൂളുകളുടെ ആകെത്തുക പതിനെട്ടും ക്രിസ്ത്യാനികളും ഹിന്ദുക്കളും മഹമ്മദീയരും ഉൾപ്പെടെ സംഘത്തിൽനിന്നും അഭ്യസിപ്പിക്കപ്പെടുന്നവരുടെ ആകെത്തുക എഴുനൂറിൽ അധികവും ആണ്. കുട്ടികളെ നാലു ക്ലാസുകളായി പഠിപ്പിച്ചു കമ്പാരറ്റീവു പരീക്ഷ നടത്തിയതനുസരിച്ചാണു സമ്മാനം കൊടുത്തതു. സമ്മാനങ്ങൾ എണ്ണത്തിലും ഗുണത്തിലും കഴിഞ്ഞ ആണ്ടുകളിലെക്കാൾ കൂടുതലായിരുന്നു. സമ്മാനത്തിനും മറ്റുമുള്ള ചിലവുകളിൽ പ്രധാനഭാഗം സുവിശേഷതല്പരരായി സ്ഥലത്തും സമീപെയും ഉള്ള ആളുകളിൽ നിന്നുള്ള സംഭാവന ആണെന്നു അറിയുന്നതിൽ പ്രത്യേകം സന്തോഷിക്കുന്നു. സമ്മാനാൎഹന്മാരായ കുട്ടികൾക്കു അഗ്രാസനാധിപതി സമ്മാനങ്ങൾ കൊടുക്കുന്നതിനു മുമ്പും പിമ്പും ചില ബാലന്മാർ കണ്ഠരസമായ സ്വരത്തിൽ ഹൃദിസ്ഥമായി ചൊല്ലിയ വേദവാക്യങ്ങൾ സദസ്യരെ നന്നാ രസിപ്പിച്ചു. അനന്തരം സൺഡെസ്ക്കൂളുകൾ മുഖാന്തിരമുണ്ടാകാവുന്ന ഗുണങ്ങളെക്കുറിച്ചു ദിവ്യശ്രീ ഇടവഴീക്കൽ ഗീവറുഗീസു കത്തനാരവർകളും രാ. രാ. മലയാള മനോരമ പത്രാധിപർ വറുഗീസു മാപ്പിള അവർകളും ചുരുക്കമായി പ്രസംഗിച്ചശേഷം അഗ്രാസനാധിപതി അവർകൾ ഈ വേലയുടെ മഹാത്മ്യത്തെക്കുറിച്ചും അതിനുള്ള ചുമതലകളെക്കുറിച്ചും തന്റെ സ്ഥാനാനുരൂപമായ വിധത്തിൽ ഒരു ദീൎഘ പ്രസംഗം നടത്തി പ്രാൎത്ഥനയോടു കൂടി യോഗം പിരിഞ്ഞു. സൺഡെസ്ക്കൂൾ കുട്ടികൾക്കായിട്ടു സംഘക്കാർ തയാറാക്കിയിരുന്ന കാപ്പി പലഹാരങ്ങൾ മുതലായവ കഴിച്ചശേഷം അവരും സന്തോഷത്തോടെ പിരിഞ്ഞു.

ആകപ്പാടെ പെരുനാളാഘോഷവും സമ്മാന ദാനവും ഭംഗിയായി കഴിഞ്ഞു. വന്ദ്യ തിരുമേനികളായ മെത്രാപ്പോലീത്തന്മാരിൽ ആൎക്കും എഴുന്നെള്ളുവാൻ തരമായില്ലാ എന്നുള്ള ഒരു കുറവു മാത്രമെ ഉണ്ടായിരുന്നുള്ളു. സത്യസഭയുടെ സ്ഥിരതക്കും

ആത്മാക്കളുടെ രക്ഷക്കും ആയി പ്രയത്നിക്കുന്ന സുവിശേഷസംഘത്തെ ഇത്രത്തോളം അഭിവൃദ്ധിയാക്കിത്തീൎത്ത സൎവ്വജഗന്നിയന്താവായ ദൈവം മേലാലും സംഘത്തെ കാത്തു ഇതിലും മഹത്തായ വേലകൾ തിരുനാമമഹത്വത്തിനായി ചെയ്യുന്നതിനു അതിനെ ശക്തിയാക്കിത്തീൎക്കട്ടെ. ടീ. ജൂദ്.

---

## ഒരു സംഭാഷണം.

ഒരുദിവസം പകൽ നാലരമണിസമയത്തു അച്ചുക്കൂടത്തിൽവെച്ചു പത്രാധിപരും അച്ചൻ അവർകളും കൂടി ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യേ, പള്ളിക്കൂടംവക ആശാൻസാർ അവർകളും അവിടെ വന്നുചേൎന്നു. അനന്തരം എല്ലാവരും യഥായോഗ്യം ഉപവിഷ്ടന്മാരായതിന്റെശേഷം താഴെ വരുന്നപ്രകാരം ഒരു സംഭാഷണം ആരംഭിച്ചു.

ആശാൻ — നാം പറഞ്ഞ പുസ്തകം ഒന്നും ലൈബ്രെറിയിൽ കാണുന്നില്ല. ഇനി എന്താ ചെയ്ക. ഞാൻ ഇനി എങ്ങും തപ്പാനില്ല. ഇതുകാരണം ഇന്നലെ ലെയിറ്റായതിൽപിന്നെയെ സ്കൂളിൽ പോകുന്നതിനുതന്നെ ഒത്തൊള്ളു.

പത്രാധിപർ — ഇന്നലെകൊണ്ടുപോയ ബുക്കുമുഴുവൻ വായിച്ചുതീൎന്നോ.

ആശാൻ — ഉവ്വ. മുഴുവൻ വായിച്ചു. രാത്രി ഒരു മണിയാകുന്നതുവരെക്കും അതുതന്നെയായിരുന്നു വായന. അതിൽ എവുത്തിക്രസിനെപ്പറ്റി നമുക്കാവശ്യം അറിയേണ്ട ഭാഗങ്ങൾ ഒന്നുംതന്നെ കാണുന്നില്ല. മുമ്പൊരിക്കൽ മോനൊഫിസായ സംഗതിയെപ്പറ്റി ക്രിസ്ത്യൻപെറ്റ്റിയറ്റിൽ, മിസ്റ്റർ [illegible] ഒരു ആൎട്ടിക്കിൾ വായിച്ചതായി ഓൎക്കുന്നുണ്ടെന്നു പറഞ്ഞു. പക്ഷെ അതു ഏതാണ്ടിലെ പത്രം എന്നും എത്രാമത്തെ ലക്കം എന്നും ഒന്നും അദ്ദേഹത്തിനു തുമ്പില്ല.

പത്രാ — ...ംരം പ്രാവശ്യത്തെ ഇടവകപ്പത്രിക വെളിക്കിറങ്ങിയല്ലൊ. കണ്ടില്ലേ?

ആശാൻ — ഇല്ല. എനിക്കു കിട്ടിയില്ല. എവിടെയത. ഈ തവണത്തെ അവരുടെ പോക്കു എങ്ങനെയൊക്കെയാണ. ആരെ ഒക്കെ ശകാരിച്ചിട്ടുണ്ടു. മിത്രയുക്തിക്കു വല്ല സമാധാനവും പറഞ്ഞിട്ടുണ്ടോ.

അച്ചൻ — ശകാരം ആരെയും ഇല്ല. എന്നാൽ നിങ്ങൾ ഇതേവരെ പ്രലപിച്ചിട്ടുള്ളതൊക്കയും "പനിപ്പിച്ചു" എന്നാണ അവരുടെ സങ്കല്പം.

പത്രാ — ശരി. ആരാ പിച്ചുപറയുന്നതെന്നു തലച്ചോറുള്ളവനറിയാം. ഇത്ര കുറികൊണ്ടനായ ഒരുവനെ പിടിച്ചു പത്രാധിപവേഷം കെട്ടിച്ചവൻ ആരാണ. അച്ചാ, അച്ചനെന്തുതോന്നുന്നു. ഞങ്ങൾ അകാൎയ്യമായി വല്ല അധികപ്രസംഗവും പറഞ്ഞിട്ടുണ്ടോ.

അച്ചൻ — രണ്ടുകൂട്ടരും അകാൎയ്യമായി ഒന്നും പറഞ്ഞിട്ടുണ്ടെന്നു എനിക്കു തോന്നുന്നില്ല. ഓരോരുത്തരും അവരവരുടെ നിലയെമാത്രം താങ്ങിപ്പറഞ്ഞിട്ടുണ്ടു എന്നെയുള്ളു. അങ്ങനെയല്ലാതെ പറവാൻ നിവൃത്തിയും ഇല്ലല്ലൊ.

ആശാൻ — കൊള്ളാം. അച്ചനും ഇങ്ങനെയാണൊ അഭിപ്രായം. ഈ തവണത്തെ ഇടവകപ്പത്രിക എവിടെ. ഞാൻ ഒന്നു നോക്കട്ടെ.

പത്രാധിപർ പത്രികകൊടുക്കുന്നു. ആശാൻ വാങ്ങി ലെയണ്ടിലെ സംഗതി വിവരം നോക്കി "മലയാളമിത്രത്തിന്റെ പനിപ്പിച്ചു" പുറം ൧൯൨ എന്നു പറഞ്ഞുംകൊണ്ടു ആഭാഗംതന്നെ എടുത്തു വായന തുടങ്ങി. കുറെ വായിച്ചപ്പോൾ പോക്കറ്റിൽ കയ്യിട്ടു തപ്പിക്കൊണ്ടു ഓ. ഒരു പെൻസൽ ഉണ്ടായിരുന്നതു പോയല്ലൊ. അച്ചോ പ്ലീസ് ഒരു പെൻസൽ ഇങ്ങോട്ടു തരണം എന്നു പറഞ്ഞു പെൻസൽ വാങ്ങി പത്രികയുടെ ൧൯൩ാം പുറത്തു രണ്ടാംവരിയിൽ ഒരു എഴുപിറന്നിലത്തിൽ ഒന്നുവരച്ചു. പിന്നെയും കയ്യിൽ പെൻസലുമായി വായനതുടങ്ങി. ഒട്ടുപാതിയായപ്പോൾ ആശാൻ ചിരിച്ചുംകൊണ്ടു "എന്തസംബന്ധം" എന്നു പറഞ്ഞു. പിന്നെയും വായിക്കയും ചിലടത്തെല്ലാം വരക്കുകയും ഒക്കെ ചെയ്തു വായന അവസാനിപ്പിച്ചു.

പത്രാ — എന്താണുവായിച്ചിട്ട്. മലകുന്നിപ്പെണ്ണുങ്ങളുടെ ഉദാഹരണം കണ്ടായിരിക്കും ചിരിച്ചതു അല്ലെ.

ആശാൻ — അതെ. എന്തസംബന്ധം. ആകവെ അസംബന്ധം. ആപാദചൂഡം അസംബന്ധമാണ.

അച്ചൻ — എന്താണതിൽ അത്ര അസംബന്ധം. അവർ പ്രതിപാദിച്ചിരിക്കുന്നതത്രയും ധാൎമ്മമായ കാൎയ്യമാണെന്നാണ എനിക്കു തോന്നിയിരിക്കുന്നതു.

ആശാൻ—വിചിത്രം തന്നെ. ഈ അതിക്രമം മേലിനി വേലിതന്നെ വിതച്ചുവച്ചകൾ വിനാശമായിത്തീരുന്നതിന്നുള്ള മാർഗ്ഗമായോ. ഇതൊക്കെ ഇങ്ങനെ തുടങ്ങിയാൽ പ്രയാസം. അച്ചനല്ലാതെ ഞങ്ങൾക്കാരാണ് ഒരു അവലംബമുള്ളതു.

പത്രോ—അല്ല. അച്ചൻ അങ്ങിനെതന്നെ പറയണം. നമ്മെ തോല്പിക്കണമെന്നുള്ള ദുരുദ്ദേശ്യത്തോടുകൂടി പറയുന്നതല്ലല്ലോ. യോഗ്യന്മാരായ ആളുകൾ ശത്രുഭാഗം വേറെ നമ്മുടെ അഭിപ്രായങ്ങളുടെ ഗുരുലഘുത്വത്തെയും സ്വീകാര്യതയേയും പ്രത്യക്ഷീകരിച്ചെങ്കിൽ മാത്രമെ നമുക്കു നമ്മുടെ ഗുണദോഷങ്ങളെ ശരിയായി അറിവാനും ആവശ്യമുള്ള ഭേദങ്ങളെ ചെയ്‌വാനും കഴികയുള്ളൂ.

അച്ചൻ—ആശാൻ പറയുന്നതുപോലെ, അവർ അസംബന്ധമായി യാതൊന്നും പറഞ്ഞിട്ടില്ല. അല്ലെങ്കിൽ ഏതു ഭാഗമാണ് അസംബന്ധമായിട്ടുള്ളതെന്നു എനിക്കു ബോധ്യപ്പെടുത്തിയാൽ ഞാൻ സമ്മതിക്കാം.

ആശാൻ—ഞാൻ പറയാം. ബിഷപ്പു ആഭാസനാണെന്നു നാം പറഞ്ഞിട്ടുണ്ടോ. അങ്ങിനെ നാം പറയുന്നതുമുണ്ടോ. അച്ചനതിന്നു എന്തു തോന്നുന്നു. ഇതൊരു വലിയ അസംബന്ധമല്ലേ.

അച്ചൻ—നിങ്ങൾ ബിഷപ്പിനെ ആഭാസൻ എന്നു വിളിച്ചു എന്നു പത്രിക പറയുന്നില്ല. നിങ്ങൾ ആർച്ചുബിഷോപ്പിനെ ആഭാസനാക്കി എന്നത്രെ അവരുടെ യുക്തി. അതു ഒരു യഥാർത്ഥ്യമാകുന്നു.

പത്രോ—എന്താണ യഥാർത്ഥം.

അച്ചൻ—പറയാം. ആശു പറയാം, അല്പം വിസ്തരിച്ചുതന്നെ പറയാം. മിത്രവും പത്രികയും ആയി ഇപ്പോൾ നടന്നുവരുന്ന വാദപ്രതിവാദങ്ങൾ മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയെ സംബന്ധിച്ചാണല്ലോ. ഇപ്പോൾ ഇങ്ങനെ ഒരു തർക്കം ഉണ്ടാവാൻ ഹേതുവായതു, ട്രാൻസ്‌വാൾ യുദ്ധത്തിൽ മരിച്ചുപോയവരുടെ ആത്മരക്ഷാർത്ഥം പ്രാർത്ഥിക്കേണ്ടതു അത്യാവശ്യമാണെന്നുള്ള ആർച്ചുബിഷോപ്പു അവർകളുടെ ഇടയപ്രധമമായ ഒരു കല്പന നിമിത്തമാണ്. എന്നാൽ പൂർവ്വകാലം മുതലേക്കു യാക്കോബ്യർ ഭക്തിയോടെ ആചരിച്ചുപോരുന്ന ഈ സമ്പ്രദായം മൂഢതയും ദുരാചാരവും മറ്റുമാണെന്നും പറഞ്ഞു അംഗ്ലീയക്കാർ സുറിയാനിക്കാരെ അധിക്ഷേപിക്കയും വെറുപ്പായി വിവരിക്കയും ചെയ്തുവന്നിരുന്നു. ഈ സന്ധിയിൽ മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നൊരു നവീനകല്പന ആർച്ചുബിഷോപ്പു പുറപ്പെടുവിച്ചവിവരം പത്രിക അറിഞ്ഞപ്പോൾ 'അംഗ്ലീയക്കാരിലും മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കേണ്ടകാലം വന്നിരിക്കുന്നു' എന്നും മറ്റുമായി ഒരു ഉപന്യാസം പ്രസിദ്ധപ്പെടുത്തി. എന്നാൽ ബിഷോപ്പവർകളുടെ ഈ നൂതനകല്പനയിൽ നിന്നു അനുമാനിക്കാവുന്നതു, നാഗരീകത്വവും പരിഷ്കാരവും ഇല്ലാത്ത കാലത്തു ഏർപ്പെടുത്തപ്പെട്ടിട്ടുള്ള സുറിയാനിക്കാരുടെ മതസംബന്ധമായ ആചാരക്രമങ്ങളും ചട്ടങ്ങളുമെല്ലാം നിഷ്കളങ്കങ്ങളും ദൈവാത്മാവുമൂലം ഉത്ഭവിച്ചിട്ടുള്ളവയും ആകുന്നു എന്നുമാത്രമല്ല നാം മൂഢത എന്നുപറഞ്ഞു മർക്കടമുഷ്ടി പിടിച്ചുവന്നിരുന്ന യാക്കോബിയാക്കാരുടെ മറ്റു പല ആചാരങ്ങളെക്കൂടെയും നാം ക്രമേണ പിന്തുടരേണ്ടിവരുന്നതാണൊ എന്നും ഇനിക്കു സംശയം തോന്നിപ്പോകുന്നു. ഇത ഇങ്ങനെ ഇവിടെ നില്ക്കട്ടെ.

അനന്തരം ആർച്ചുബിഷോപ്പു പ്രാർത്ഥിച്ചതു ശരിയാണെന്നു മിത്രം സമ്മതിച്ചുംകൊണ്ടു, അദ്ദേഹത്തിന്റെ ഈ പ്രവൃത്തിയെ നീതീകരിപ്പാൻ വേണ്ടി സുറിയാനിക്കാരുടെയും ബിഷോപ്പിന്റെയും പ്രാർത്ഥനതമ്മിൽ ഒരു സംബന്ധവുമില്ലെന്നും വളരെ അന്തരത്തിൽ ഇരിക്കുന്നതുകൊണ്ടു ബിഷോപ്പിന്റെ പ്രാർത്ഥന ഉത്തമമാണെന്നുള്ള നാട്യത്തിൽ മിത്രം ചില സമാധാനം പറഞ്ഞു. ഈ സമാധാനം തന്നെയും, ആർച്ചുബിഷോപ്പു മരിച്ചവർക്കുവേണ്ടി പ്രാർത്ഥിച്ചിട്ടുണ്ടെന്നും ആ സുറിയാനിക്കാരുടെ പ്രാർത്ഥനാക്രമത്തെ അനുസരിച്ചല്ലെന്നുമുള്ള നിങ്ങളുടെ അഭിപ്രായംതന്നെയും അംഗ്ലീയസഭയുടെ ആചാരക്രമങ്ങൾക്കു വളരെ ഹാനിയെ ചെയ്യുന്നതാകുന്നു എന്നു ഞാൻ വിചാരിക്കുന്നു. എങ്ങനെ എന്നാൽ മരണാനന്തരം മരിച്ച ആളിന്റെ പേൎക്കു ജീവനോടിരിക്കുന്നവർ ചെയ്യുന്ന പ്രാർത്ഥന വ്യർത്ഥവും അതുനിമിത്തം മരിച്ച ആളിന്റെ ആത്മാവിന്നു യാതൊരു സ്വസ്ഥതയും ആനുകൂല്യവും ഉണ്ടാകുന്നതല്ലെന്നും ആണല്ലോ അംഗ്ലീയസഭയുടെ വിശ്വാസം. ഈ സംഗതി സുറിയാനിക്കാരെ നാം പലവട്ടം മനസ്സിലാക്കീട്ടുമുണ്ട്. നമ്മുടെ മതസംഗതിയിലോ കാനോനിലോ പൂർണ്ണതക്കായി പ്രാർത്ഥിക്കാമെന്നാകട്ടെ ഉയിർപ്പിങ്കൽ പൂർണ്ണസ്വസ്ഥതക്കുവേണ്ടി പ്രാർത്ഥിക്കാമെന്നാകട്ടെ ഉയിർപ്പു ശേഷമുള്ള പൂർണ്ണതക്കായി പ്രാർത്ഥിക്കാമെന്നാകട്ടെ സംബന്ധികളും ചാർച്ചക്കാരും കൂടി ഉയിർപ്പിങ്കൽ ഒന്നിച്ചു സന്തോഷിക്കുന്നതിന്നായിട്ടെങ്കിലും പ്രാർത്ഥിക്കാമെന്നു

കളെ ഒന്നും ഒരുതരത്തിലും പറഞ്ഞുകാണുന്നില്ല. ഒരിക്കലും ഒരുപ്രകാരത്തിലും മരിച്ചവരുടെവേക്കു പ്രാർത്ഥിച്ചുകൂടാ എന്നത്രെ നമ്മുടെ നിശ്ചയം. നമ്മുടെ കാനോന്റെ ഉത്ഭവകാലത്തു ഈ ഒരു വിഷയത്തെപ്പററി അതിന്റെ നിർമ്മാതാക്കൾ പര്യാലോചിക്കത്തക്ക ആവശ്യകത ഉണ്ടാകാഞ്ഞതിനാണ അന്നു സഭയിൽ ഈ വാട്ടം ഏർപ്പെടുത്തപ്പെടാഞ്ഞതു എന്നും പറഞ്ഞുകൂടാ. എന്തെന്നാൽ റോമ്മാക്കാരിൽനിന്നു പിരിഞ്ഞവരാണല്ലൊ നാം. റോമ്മാക്കാർ ആചരിച്ചു പോന്ന മൂഢാചാരങ്ങളായ മരിച്ചവരുടെവേക്കുള്ള പ്രാർത്ഥന മുതലായവ നിഷിദ്ധങ്ങളാണെന്നു തോന്നി, ആവശ്യപ്പെട്ട പരിഷ്കാരങ്ങളോടുകൂടി ഉണ്ടാക്കപ്പെട്ടതാണല്ലൊ നമ്മുടെ മതം. അപ്പോൾ പൂർവ്വകാലത്തുണ്ടായിരുന്ന ക്രമം നിഷ്പ്രയോജകം എന്നുവച്ചു അന്നു ഉപേക്ഷിക്കയാണ ഉണ്ടായിട്ടുള്ളതു. ഈ സ്ഥിതിക്കു മരിച്ചവരുടെവേക്കു ചെയ്യുന്ന ഏതുതരം പ്രാർത്ഥനയും ആരുതെന്നു പറഞ്ഞാലും സ്വർഗ്ഗത്തിൽനിന്നു ഒരു മാലാഖാതന്നെ വന്നുപറഞ്ഞാലും നമുക്കു അതിനെ സമ്മതിക്കയൊ നീതീകരിക്കാൻ ശ്രമിക്കയൊ ചെയ്യാൻ പാടുള്ളതല്ല. പ്രത്യുത നാം ബിഷോപ്പിന്റെ നിഷിദ്ധപ്രാർത്ഥനയെ താങ്ങി. അപ്പോൾ നമ്മുടെ അടിസ്ഥാനം ഇളകി, അടിസ്ഥാനം ഇല്ലാതെ വാദിച്ചാൽ ജയിക്കുവാൻ പ്രയാസം. ആർച്ചുബിഷോപ്പിനു തെററുപററിപ്പോയതാണെന്നു പറഞ്ഞാൽ മതിയായിരുന്നു. അങ്ങനെ തെററുവരാവുന്നതുമാണ. ഇൻഫാലിബിലിററി നമുക്കു ഇല്ലല്ലൊ. നമ്മുടെ നിലവിട്ടു നവീനപ്രാർത്ഥനയെ താങ്ങിയുംകൊണ്ടാണ നാം "ഇരിക്കുന്ന കൊമ്പു മുറിക്കുന്ന ബുദ്ധിഹീനന്മാർ" ആണെന്നു പത്രിക കൂടക്കൂടെ പറയാറുള്ളതു. ബിഷോപ്പിന്റെ പ്രാർത്ഥന ഒത്തതും സുറിയാനിക്കാരുടേത ഒക്കാത്തതും എന്നു ധൈര്യസമേതം പറയത്തക്കവണ്ണമുള്ള ആധാരമൊ അടിസ്ഥാനമൊ എവിടെനിന്നു നിങ്ങൾക്കുകിട്ടി. മതസംഗതിയാണ സർവ്വബലമായ ആധാരമെങ്കിൽ അതിൽ മരിച്ചവരുടെ വേക്കുള്ള പ്രാർത്ഥനയെ സംബന്ധിച്ചു യാതൊരു നിർണ്ണയവും ഇല്ലാത്തതിനാൽ നിങ്ങൾ അടിസ്ഥാനം തെററിച്ചു ലക്കില്ലാത്ത മൂഢന്മാർ എന്നു പത്രികയോടുകൂടി ഞാനും പറയുന്നു.

ഇനി തെററില്ലാത്തതെന്നു നിങ്ങൾ വിചാരിക്കുന്ന ബിഷോപ്പവർകളുടെ "ഉയർപ്പുശേഷമുള്ള പൂർണ്ണതക്കായി പ്രാർത്ഥിക്കാമെന്നുള്ള" അഭിപ്രായത്തിന്റെ ബലാബലത്തെക്കുറിച്ചുകൂടി അല്പം ആലോചിക്കാം. ഉയർപ്പു എന്നതു കർത്താവിന്റെ രണ്ടാം വരവിൽ ഉണ്ടാകുന്ന ഒരു മഹത്തായ സംഭവമാണല്ലൊ. അന്നു ജീവനോടിരിക്കുന്നവർ അവസ്ഥാന്തരേണ ഉയിർത്തവരോടുകൂടി ചേരുകയും എല്ലാവരേയും രക്ഷിതാവായ യേശു ന്യായം വിധിക്കയും നീതിമാന്മാരെ സ്വർഗ്ഗരാജ്യത്തിലേക്കും ദുഷ്ടന്മാരെ നരകത്തിലേക്കും അയക്കുകയും ചെയ്യും. അനന്തരം സ്വർഗ്ഗരാജ്യവകാശികളായ എല്ലാവരും സ്വപരിമാണത്തിങ്കൽ പരിപൂർണ്ണന്മാരായിട്ടെ വന്നുകൂടൂ എന്നിരിക്കുമ്പോൾ ഉയർപ്പുശേഷമുള്ള പൂർണ്ണതക്കായി പ്രാർത്ഥിക്കുന്നതു അനാവശ്യകവും അപ്രയോജനകരവും ആയിട്ടുള്ളതാകുന്നു എന്നു ഞാൻ വിചാരിക്കുന്നു. അഥവാ ഉയർപ്പുശേഷവും പൂർണ്ണത ഉണ്ടാക്കിക്കൊടുക്കാമെന്നു ആർച്ചുബിഷോപ്പു വിചാരിക്കുന്നുണ്ടെങ്കിലും ആയതു ഇപ്പോൾ ജഡത്തോടുകൂടിയിരുന്നു ചെയ്യുന്നതിനേക്കാൾ (പ്രാർത്ഥിക്കുന്ന ആൾ സ്വർഗ്ഗത്തിനു അവകാശി ആയിത്തീരുമെങ്കിൽ) അന്നു സ്വർഗ്ഗരാജ്യത്തിൽ കർത്താവിന്റെ വലത്തുഭാഗത്തു ഇരുന്നുകൊണ്ടു അപൂർണ്ണന്മാരെ പ്രത്യേകം അറിഞ്ഞു കണ്ടു യാതൊരു തെല്ലും സംശയവുംകൂടാതെ പ്രാർത്ഥിച്ചു പൂർണ്ണതയുണ്ടാക്കി കൊടുക്കുകയല്ലയൊ ഇതിനേക്കാൾ ഉത്തമമായ മാർഗ്ഗം. എന്നാൽ എന്റെ അഭിപ്രായം, ജീവനോടിരിക്കുമ്പോൾ ഉയർപ്പുശേഷമുള്ളവരുടെ അനുകൂല്യതക്കവേണ്ടി പ്രാർത്ഥിക്കുന്നതു ഒരുവക ബുദ്ധിഹീനതയും യുക്തിഭംഗവും ആണെന്നാകുന്നു. ഇപ്രകാരമുള്ള ആതനറിയാത്ത പ്രാർത്ഥനയേക്കാൾ, ഉയർപ്പുവരെയും പൂർണ്ണത ഉണ്ടാകുവാൻവേണ്ടി പുരാതന യാക്കോബ്യർ ചെയ്തുവരുന്ന പഴയ സമ്പ്രദായത്തിലുള്ള പ്രാർത്ഥനയാകുന്നു സ്വീകാര്യമായിട്ടുള്ളത എന്നാണ എന്റെ മതം. ഇങ്ങനെ നിങ്ങളുടെ ഓരോ അഭിപ്രായങ്ങളേയും യുക്തികളേയുംപററി സവിസ്താരം പ്രവഹിക്കുന്നതായാൽ അവ അശേഷവും നിസ്സാരങ്ങളെന്നും തോന്നും. ഇതുപോലെതന്നെ മോനോഫിസായ വിശ്വാസം സുറിയാനിക്കാർക്കുണ്ടെന്നു സാധിപ്പാൻ എത്രം പുറപ്പെടുവിച്ച യുക്തി തന്നെ, ആ വിശ്വാസം സുറിയാനിക്കാർക്കു അശേഷവും ഇല്ലെന്നുള്ളതിനെ ദൃഢീകരിക്കുന്നു. പാത്രിയർക്കീസിനോടു ചോദിച്ചപ്പോൾ, മോനൊഫിസായ വിശ്വാസം തനിക്കില്ലെന്നു അദ്ദേഹം ഇപ്പടി പറഞ്ഞു എന്നത്രേ മിത്രം പ്രസ്താവിച്ചിരിക്കുന്നതു. "ഞങ്ങളുടെ സഭയ്ക്കു ഈ വിശ്വാസത്തിന്റെ ഛായപോലും ഇല്ലാത്തതുകൊണ്ടു പാത്രിയർക്കീസു ഉള്ളസത്യം പറഞ്ഞു" എന്നു പത്രികയും വാദിക്കുന്നു. സുറിയാനിസഭയും അവരുടെ മേലദ്ധ്യക്ഷനും ഒരെ അഭിപ്രായക്കാരും അംഗ്ലിയാസഭയും അവരുടെ ആർച്ചുബിഷോപ്പും വിപരീത

അഭിപ്രായക്കാരും ആകുന്നു എന്നു മിത്രംതന്നെ തെളിയിച്ചിരിക്കുമ്പോൾ, നിങ്ങൾ ആർച്ച്ബിഷോപ്പിനെ ഒരു ആഭാസന്റെ നിലയിൽ ആക്കിത്തീർത്തു എന്നു പത്രിക പറയുന്നതിൽ അത്ര അതിശയിപ്പാനുണ്ടെന്നു തോന്നുന്നില്ല. ആർച്ച്ബിഷോപ്പിനെപ്പോലെ സ്വമതവിശ്വാസാദികളിൽ ഗ്രാഹ്യമില്ലാത്ത ആളല്ല പാത്രിയർക്കീസു എന്നു നിങ്ങളുടെ വാമൊഴിപ്രകാരംതന്നെ ഇതിൽനിന്നു അധികം സാക്ഷി കിട്ടിയിരിക്കുന്നു. എന്തിനധികം പറയുന്നു. സിദ്ധാന്തം കൂടാതെ ആർച്ച്ബിഷോപ്പാൽ ഇങ്ങനെയുള്ള വാക്കുകളെക്കുറിച്ചു പത്രികയുമായി വാദിക്കുന്നതിനു തന്നെ നമുക്കു കഴിവില്ലായിരുന്നു. മുമ്പു ഒരു വാദം കഴിഞ്ഞതാണു. അതിന്റെ കലാശം എങ്ങനെയായിരുന്നു എന്നുള്ളതും ഓർമ്മയുണ്ടല്ലൊ. ഈ അനാവശ്യതക്കും നിമിത്തം അജ്ഞാതമായിരുന്ന ചില അംഗ്ലിയാനന്മാരുകളും ഒക്കയും പത്രിക മുഖാന്തരം വെളിക്കുവന്നു തുടങ്ങിയിരിക്കുന്നു, അടിസ്ഥാനമില്ലാത്ത യാക്കോബ്യരോടു മതസംബന്ധമായി തർക്കിച്ചു ജയിച്ചുകൊള്ളാമെന്നു വിചാരിച്ചതു തന്നെയും ബുദ്ധിമോശമാകുന്നു. എന്തെന്നാൽ അവർ അത്യന്തം ക്ഷീണാവസ്ഥയിൽ ഇരുന്ന കാലത്തു കൂടിയും അവരെ സ്വാധീനമാക്കുവാൻ വേണ്ടി നമ്മുടെ പാതിരിമാരിൽ ചിലർ ചെയ്ത ശ്രമങ്ങൾ ഒക്കയും നിഷ്ഫലമായിത്തീരുകയാണല്ലൊ ചെയ്തിട്ടുള്ളതു. പിന്നെ ഈ പരിഷ്കാര കാലത്തു ഇതിനെക്കണ്ണിനെപ്പോലെ മൂടും പൊടും ഇല്ലാത്ത നവീകരണക്കാരെ ഉരുട്ടുന്നതിനുന്നും യാക്കോബായരെ മറിക്കാമെന്നോ അമർത്താമെന്നോ വിചാരിക്കുന്നതും മൌഢ്യമാണു. നമ്മുടെ മതസംഗതി വിശ്വാസപ്രമാണം കാനോൻ മുതലായവ എല്ലാം ക്രമലക്ഷമായി ധരിച്ചിരിക്കുന്ന പത്രികയെ ഒട്ടേറെ ഇംഗ്ലീഷുപുസ്തകങ്ങളുടെ പേരും പെയ്ജും പറഞ്ഞു ഭയപ്പെടുത്താമെന്നുള്ളതും തെളിഞ്ഞുപോകുന്നു വിശേഷമല്ലൊ. അതിനാൽ ഈ തർക്കം ഇനിയും അധികം ദീർഘിപ്പിക്കാതെ സമാപിപ്പിക്കുന്നതാണു ഉത്തമമായിട്ടുള്ളതെന്നു എനിക്കു തോന്നുന്നു. ഇനി നിങ്ങളുടെ അഭിപ്രായം കേൾക്കട്ടെ.

പത്രാ—അച്ചൻ പറഞ്ഞതിൽ കുറെ ഒക്കെ സത്യമില്ലെന്നില്ല. എന്നാൽ പത്രിക പറയുന്നതുപോലെ നമുക്കു ഉത്തരം മുട്ടിയില്ല. അതു എനിക്കു നല്ല ഉറപ്പാണ.

ആശാൻ—പത്രിക വായിക്കാത്തവർക്കു മിത്രത്തിലെ പ്രതിപാദങ്ങളും യുക്തികളും കണ്ടാൽ, മിത്രം വഴിപോലെ സമാധാനം പറയുന്നതെന്നും മറ്റും തോന്നിപ്പോയേക്കാം. എങ്കിലും രണ്ടുംകൂടി വായിച്ചു ഗുണദോഷവിവേചനം ചെയ്യുന്ന കുശാഗ്രബുദ്ധികൾക്കു നമ്മുടെ അഭിപ്രായത്തിനും യുക്തിക്കും അല്പം ശക്തി പോരെന്നു തോന്നുവാൻ എളുപ്പമുണ്ടു. പിന്നെ എനിക്കു ഒരു സമാധാനമുള്ളതു, മിത്രവായനക്കാരിൽ അധികം പേർക്കും പത്രിക ഇല്ല. അതുകൊണ്ടു ആരും ഒന്നും വിവരമായി അറിവാൻ ഇടയില്ലാ ഉള്ളതല്ലെ അച്ചാ?

അടുക്കൽനിന്നു ഒരു കോൽപോട്ടർ—എന്താ നിങ്ങളുടെ സംസാരംഒക്കെ കഴിഞ്ഞുവൊ. എനിക്കു ഒന്നു പറവാനുണ്ടു. അച്ചൻ പുരാതനക്കാർ, പുരാതനക്കാർ എന്നു യാക്കോബിയാക്കാരെപ്പറ്റി ഒന്നുരണ്ടുതവണ പറകയുണ്ടായി. ഈ കാര്യത്തിൽ അച്ചനു അല്പം തെറ്റിപ്പോയിട്ടുണ്ടെന്നാണ എനിക്കു തോന്നുന്നതു. അവർ അത്ര വലിയ പുരാതനക്കാരല്ല. ഇവർക്കു ഈ പേരുണ്ടായിരിക്കുന്നതിന്റെ ഉത്ഭവം എങ്ങനെയാണെന്നു കേൾക്കണൊ. ഇപ്പോഴത്തെ ഇവരുടെ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടു മെത്രാച്ചൻ ആണല്ലൊ. ഇദ്ദേഹത്തിനു മെത്രാപ്പട്ടം കൊടുത്തതു യാക്കോബു എന്നു പേരായ ഒരു പാത്രിയർക്കീസാണ. ഇതുമുതല്ക്കാണു ഇവർക്കു യാക്കോബ്യർ എന്നു പേരുണ്ടായ്യൂ. ഇദ്ദേഹത്തിന്റെ കാലശേഷം ഇനി ഇപ്പോഴുള്ള മെത്ര[illegible]
മെത്രാപ്പോലീത്താ ആയാൽ അന്നുമുതൽ ഇവർ പ[illegible]
വീകരണമെത്രാനും തോമ്മാമെത്രാൻ പട്ടംകൊ[illegible]
തോമ്മാക്കാരായ്യൂ. എനിക്കും ഇത മനസ്സി[illegible]

പത്രാ—പേരുതെന്നില്ല. വിസ്താര[illegible]

കോൽപോട്ടർ—വിസ്തീർണ്ണമല്ല. [illegible]
ക്കു ഇത് വച്ചുതന്നത്.

അച്ചൻ—ചിരിച്ചുംകൊണ്ടു—കോ[illegible]
ലെയാണ, സുറിയാനിക്കാരുടെ മെ[illegible]
നസ്സിലാക്കിയിരിക്കുന്നത്. ഊഢമില്ലാ[illegible]
ക്കു യാക്കോബ്യർ എന്നു പേരുണ്ടായ്യൂ ഇതെ[illegible]
ൾക്കുമ്പോൾ സാധാരണയായി വിചാരിച്ചു[illegible]

കൊൽപോട്ടർ—അച്ചാ മൈനോഫി[illegible]
മാണോ. ഒരു രാജ്യത്തിന്റെ പേരല്ലെ. [illegible]

പിന്നെ അതു ദുഷിച്ചു മെസൊപ്പൊത്താമിയാ എന്നായി. മെസൊപ്പൊത്താമിയാ എന്നതു ഒരു കാലത്തു എത്തിയൊപ്പിയാ എന്നായി. ഒടുവിൽ അപ്പൊസ്തൊലന്മാരുടെ കാലത്തു ഈ പദം ലോപിച്ചു എപ്പൈസിയാ എന്നായി. ഇങ്ങനെയാണ ഇതിന്റെ ധാതു. വാക്കുകളുടെ ശബ്ദസാദൃശ്യതയും ഒത്തിരിക്കുന്നതിനാൽ ഇതു തക്കിച്ചുകൂടാത്ത ഒരു സത്യമാണ.

ഉശാന്ത - മിന്ദാണ്ടുനില്ക്കുടൊതാന്ത. ധാതു. തെങ്ങാ. കാറെ അകന്നുനിന്നു പയ്യെ പച്ചപ്പുകലതന്നെ ചവച്ചതിന്റെ വായിൽനിന്നു കതിരമൂത്രത്തിന്റെ വാട പുറപ്പെടുന്നു. വിഷൂചികയുള്ള കാലമാണ. വായ്ക്കകറെ, താറും ഗന്ധകവും കൂടി ഇട്ടു പുകയ്ക്കുക.

ഇരട്ടക്കണ്ണൻ കെ.

---

## സൂചകങ്ങൾ.

ചെറിയപള്ളിക്കേസു — ഇതു ഈ മാസം ൨൯-ം ൩൦-ം നു-കളിൽ അപ്പീൽവാദി ഭാഗം ഹീയറിങ്ങ് കഴിഞ്ഞതായി അറിയുന്നു.

* * *

കായംകുളംപള്ളിക്കേസു — ഇതിൽ നി. വ. ദി ശ്രീ. മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സിലെ മൊഴി ഈ മാസം ൧൮ നു- വാങ്ങിയിരിക്കുന്നതു മുഴുവനാകായ്കയാൽ തുലാം ൧൨ നു-ക്കു മാറ്റിവച്ചിരിക്കുന്നു.

* * *

മാർ ഏലിയാ ചാപ്പൽ — പോയയാണ്ടു ആരംഭിച്ച സ്ലീബാ പെരുനാൾ ഈ യാണ്ടും വളരെ ഭംഗിയായി നടന്നിരിക്കുന്നു. ഇതോടുകൂടെ സൺഡെസ്കൂൾ കുട്ടികൾക്കുള്ള സമ്മാനദാനം വന്ദ്യ ദിവ്യശ്രീ. പത്രൊസ റമ്പാച്ചൻ അവർകളുടെ അഗ്രാസനാധിപത്യത്തിൻ കീഴ നടത്തപ്പെടുകയുണ്ടായി. അതിന്റെ വിവരണം വേറൊരു ഭാഗത്തു ചേർത്തിട്ടുണ്ടു.

* * *

ആലുവാപള്ളി — മദ്ബഹാ വളവും വെള്ളതേപ്പും കഴിഞ്ഞു. വളവു ഖണ്ഡമായിട്ടും ഖണ്ഡങ്ങളിൽ ചിത്രവേലകളോടും കൂടിയാണ പണി കഴിപ്പിച്ചിരിക്കുന്നതു. ഇപ്പോഴും പണി നടന്നുവരുന്നതായി അറിയുന്നു. അതിനാൽ ഔദാര്യശീലന്മാരായ ആളുകൾ അവരുടെ ദാനസംഖ്യകളും താമസിയാതെ എത്തിച്ചു കൊടുക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

* * *

വടിപ്പുണക്കേസു — ഈ കേസു ആലപ്പുഴ ജില്ലയിലേക്കു മാറിയാൽ വളരെ ദോഷങ്ങളുണ്ടെന്നു വിചാരിച്ചു ഒന്നാമതായി മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ വക്കീൽ ഹൈക്കോടതിൽ അപേക്ഷിച്ചു എതൃകക്ഷിക്കു നോട്ടീസയച്ചതിൽ കൊല്ലം ജില്ലയിലേക്കു മാറുവാൻ സമ്മതമാണെന്നും ആലപ്പുഴക്കു മാറ്റുവാൻ സമ്മതമില്ലെന്നും അവർ ബോധിപ്പിക്കയാൽ മാറ്റം അനുവദിച്ചില്ല. ഇനി സാക്ഷിവിസ്താരം മുറക്കു നടക്കുന്നതാണ.

* *

...ിയെ സംബന്ധിച്ചുള്ള വ്യവഹാരത്തിൽ എതുവാ
...രണക്കാരുടെ സംഘത്തിൽ പ്രവ
...തിയതിനോടുകൂടി കൂട്ടത്തിൽ രക്ഷപെ
...ധാനി വ്യവഹാരത്തിന്റെ നടത്തയെ
...റകയില്ലന്നു ശപഥം ചെയ്തിട്ടുള്ളവരാ
...ർ വ്യവഹാരത്തിന്റെ അവസാനം വ
...ളും സത്യം ചെയ്തു പറവാൻ സന്നദ്ധരാ
...കൂടെ ഗുണദോഷിക്കയും അബ്രഹാമി
...ത്തു കാണിച്ചു ആ ഗുണദോഷത്തെ ഉറ
...നവീകരണത്തിന്റെയും രക്ഷയുടെയും ഒ

നെ സൂക്ഷിച്ചുനോക്കിയപ്പോൾ കർത്താവിന്റെ മർസ്ലീബായെന്നു കാണുകയാൽ അവൻ ഭയപ്പെട്ടു തിരിഞ്ഞ ഉടനെ ആശുഷിമാനെ വിട്ടോടി പൊയ്ക്കളഞ്ഞു.

മറ്റൊരുവനു അവന്റെ നിദ്രയിൽ ഒരു അശുദ്ധാത്മാവു സ്വപ്നദർശനത്തിൽ അവനോടു എതിർത്തുകൊണ്ടിരുന്നു. അപ്പോൾ ആ മനുഷ്യൻ വളരെ വിഷമത്തിലും ഭയത്തിലും മുഴുകിയിരിക്കുന്നു എന്നു അവന്റെ മുഖഭാവം കൊണ്ടു വെളിപ്പെട്ടു. അവൻ വളരെ എല്ലാം പോക്കുവഴികൾ നോക്കീട്ടും എല്ലാം വൃഥാവിലായിപ്പോയി. ഒടുവിൽ അവനു ബുദ്ധിതോന്നി നമ്മുടെ കർത്താവിന്റെ നമസ്കാരം ചൊല്ലിക്കൊണ്ടു മാർസ്ലീബായുടെ അടയാളം വരച്ചപ്പോൾ അശുദ്ധാത്മാവു ആ മനുഷ്യന്റെ ദൃഷ്ടിയിൽനിന്നും ഉടനടി താനെ മാഞ്ഞുപോയി. നമുക്കും ഇപ്രകാരമുള്ള വിടുതൽ ഉണ്ടായിട്ടില്ലെങ്കിൽ ഈ വിശേഷമായ സൂത്രം ഉപയോഗിച്ചാൽ അറിയാം.

ഹാ! വലിയ അതിശയം സ്വപ്നത്തിൽകൂടെയും ഈ ജീവനുള്ള സ്ലീബായാൽ വിശ്വാസികൾ തിന്മപെട്ടവനിൽനിന്നു വിടുവിക്കപ്പെടുന്നു എങ്കിൽ ഇതിനാൽ ജാഗരണത്തോടെ ഇരിക്കുമ്പോൾ എത്ര അധികമായി അവർ സ്വാതന്ത്ര്യമുള്ളവരാകുന്നു.

വീണ്ടും ഈ മാർസ്ലീബാ ഗോഗുൽത്തായുടെ ശിഖരത്തിന്മേൽ അതിന്റെ ലക്ഷ്യപ്രകാശത്തിൽനിന്നു മറഞ്ഞിരിപ്പാൻ കഴിയാത്ത ലോകത്തെ മുഴുവനും ആകൃഷിച്ചുകൊണ്ടിരിക്കുന്നു. ഇതു കാന്തം സാധാരണയായി അതിനോടടുത്തുവരുന്ന ഇരിമ്പിനേയും ഉരുക്കിനേയും ആകൃഷിക്കും പോലെയല്ലാ ജഡകൺകൾക്കു കാണാകുന്നതുമല്ലാ. എന്നാലൊ എത്രയും ദൂരത്തിൽ മറഞ്ഞിരിക്കുന്നതിനെക്കൂടെയും അദൃശമാംവണ്ണം ആകൃഷിക്കുന്നു. ഇതാ വലിയ കാന്തത്തിന്റെ ആകൃഷണത്തിൽനിന്നു ഒരുവേള അവ പറിച്ചെടുക്കപ്പെടുവാൻ കഴിയുന്നതാകുന്നു. എന്നാൽ സത്യവിശ്വാസത്തോടെ അവന്റെ ഹൃദയത്തിൽ വേരൂന്നി ഈ സ്ലീബായോടു ആകർഷിക്കപ്പെട്ടിരിക്കുന്ന ഒരു സത്യക്രിസ്ത്യാനിയെ അതിൽനിന്നും വേർപെടുത്താൻ കഴിയുന്നവനില്ലാ. ഇതിന്റെ മഹത്വമുള്ള ആകർഷണം കല്ലായുള്ള ഹൃദയത്തെ മയമുള്ളതാക്കിത്തീർക്കുകയും അനുതാപമില്ലാത്ത ഹൃദയത്തെ കർത്താവിങ്കലേക്കു ചായിക്കയും ചെയ്യുന്നു.

പിന്നെയും ഠരം ശു: സ്ലീബാ, സ്വർഗ്ഗീയപട്ടണത്തിന്റെ കാവല്ക്കാരുടെ തടങ്ങലിനെ ദുർബ്ബലപ്പെടുത്തുന്ന ഒരു സാക്ഷിപത്രം എന്നുമാത്രമല്ല, ഈ എന്റെ തിരുമുഖത്തെ വന്ദിക്കുന്ന ആൾ എന്റെ പട്ടണത്തിലേക്കു ഉൾപ്രവേശിപ്പാൻ അനുവദിക്കപ്പെട്ടിട്ടുള്ളവനാകുന്നു എന്നു കാണിക്കുന്നതായി മഹാരാജാവിൽ നിന്നുള്ള ഒരു പാസ്പോർട്ടു കൂടെയും ആകുന്നു.

ഠരം സാക്ഷിപത്രം സമ്പാദിച്ച ആൾ എത്രതന്നെ അയോഗ്യനായിരുന്നാലും വേണ്ടതില്ല പറുദീസായുടെ കാവല്ക്കാർ അവനെ കടന്നുപോകുവാൻ അനുവദിക്കുന്നു എന്നുതന്നെയല്ല, എന്നാലൊ ഭയഭക്തിയോടെയും ആദരവോടെയും, തങ്ങളുടെ യജമാനന്റെ ഒരുപുത്രൻ എന്ന പദവിയിൽ അവനെ സ്വർഗ്ഗീയസംഗീതാദി ജയഭേരിയോടും സ്തുതികീർത്തനങ്ങളോടും കൂടെ മഹാരാജാവിന്റെ ആ സ്വർണ്ണമയമായിരിക്കുന്ന രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുപോകും.

ഒരിക്കൽ ഠരം കാവല്ക്കാർ കള്ളനായിരുന്ന ദെമ്മാസിനെ ഒന്നു തടുത്തു നിർത്തി. എന്നാൽ കർത്താവിന്റെ ജയമേറിയ സ്ലീബായുടെ വെളിപാടിൽ അവർ ഭയപരവശരായി, വിറയലോടെ അവനെ അകത്തേക്കു കൈക്കൊണ്ടു.

പ്രിയരേ! നമ്മുടെ പരലോകത്തിലേക്കുള്ള പുറപ്പാടിൽ മുമ്പെ ഠരം സാക്ഷിപത്രത്തെ പ്രാപിക്കാതിരുന്നാൽ നമുക്കു വലിയ നിരാശയുള്ളപ്രകാരം നമ്മുടെ മനസ്സാക്ഷി നമ്മെ ബോദ്ധ്യപ്പെടുത്തുന്നുവല്ലൊ. പെട്ടെന്നുള്ള മരണത്തിൽ ഠരം മുദ്രയടയാളം കൈക്കൊൾവാൻ നമുക്കു കഴിയായ്കകൊണ്ടല്ലയൊ അപ്രകാരമുള്ള മരണത്തിൽനിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളേണമെ എന്നു നാം അനുദിനം പ്രാർത്ഥിക്കുന്നതു.

ഇതാ നമ്മുടെ ഇഹലോകത്തിൽ നിന്നുള്ള വാങ്ങിപ്പിന്റെ ശേഷം ഉന്നതസ്ഥലങ്ങളിലുള്ള ദുഷ്ടാത്മാക്കളുടെ ഇടയിൽകൂടി പോകുമ്പോൾ ഈ തോല്ക്കാത്ത ആയുധവും പിൻമാറാത്ത വാളുമാകുന്ന കർത്താവിന്റെ മാർസ്ലീബായുടെ അടയാളം ഇല്ലാതിരുന്നാൽ വളരെ വിഷമമായിരിക്കുമെന്നു ഇപ്പോൾതന്നെയും നാം ഓർക്കുന്നില്ലയോ

ഫലഭാഗം: കർത്താവിന്റെ സ്ലീബാ എടുത്തു തന്നെ പിന്തുടരുക.

പ്രിയരെ, കർത്താവിന്റെ സ്ലീബായെ ചുമക്കുന്നതിനാൽ നാം അവന്റെ കഷ്ടാനുഭവത്തിനു അംശികളായി തീരുന്നതിൽ പരം ഭാഗ്യം എന്താണുള്ളതു? പലരും സ്ലീബായെ ചുമക്കുന്നു അവർ തന്റെ കഷ്ടാനുഭവത്തിനു ഓഹരി— ചില ഇരിക്കുന്നു.

...കാരപ്പാതെയും.

ഹാ. ഇതെന്തു? സ്വന്തമനസ്സോടെ ആദ്യമെതന്നെ ചുമക്കായ്കകൊണ്ടായിരിക്കുമോ? അല്ല. പിന്നെ എന്തു? അവസാനത്തോളം ചുമക്കാതിരിക്കകൊണ്ടോ? അതുമല്ല. പിന്നെ എന്തു? ഒന്നാമതായി കർത്താവിന്റെ തന്നെ നടിച്ചുകൊണ്ടു ആ കള്ളന്റെ കുരിശിനെ ചുമക്കുന്നതുകൊണ്ടും രണ്ടാമതായി, നാം നിർബന്ധിക്കപ്പെടുമ്പോൾ കുറെനായക്കാരൻ ശീമോനെപ്പോലെ തന്റെ കഷ്ടാനുഭവത്തിനു സഹായിപ്പാനെന്നപ്രകാരവും തന്നോടുകൂടെ സ്നേഹത്തോടെ കഷ്ടമനുഭവിപ്പാനെന്ന പ്രകാരവും ഹൃദയത്തിന്റെ കവിച്ചിലിൽനിന്നു നാം ചെയ്യായ്കകൊണ്ടുതന്നെ.

പ്രിയരെ, യഹൂദന്മാരിൽ പലരും റോമാക്കാർ കൂടെയും, തന്റെ കഷ്ടാനുഭവത്തിൽ തന്നോടുകൂടെ വെള്ളിയാഴ്ചയും തലേദിവസവും കഷ്ടപ്പെട്ടവരായിരുന്നു. എന്നാൽ അവർ തന്റെ കഷ്ടാനുഭവത്തിനു ഓഹരിക്കാരാകുമോ?

തന്നെ തറെപ്പാനായി പലതരകുരുത്തരങ്ങൾ ചുമക്കുന്നവരേക്കാൾ തന്റെ മരണനാഴിക വരെയും അതിന്മേൽ കിടന്നുകൊണ്ടു മഹാവേദനയും ഞെരുക്കവും അനുഭവിച്ചതായ സ്ലീബാ മാത്രം ഏറ്റവന്നുള്ള ഭാഗ്യം എന്തു?

ഇതാ നോക്കുവിൻ. അവനെപ്പോലെ അത്രവലിയ ഭാഗ്യവാന്മാർ ഏറെ ഉണ്ടായിരിപ്പുന്നതെന്നു പറയാം, സംശയമില്ല.

പ്രിയരെ, നാം ഓരോ ദിവസേന എത്രകഷ്ടതകൾ സഹിക്കുന്നു. പ്രതിഫലം ഇല്ലതാനും. ഇതിന്റെ കാരണം നമ്മുടെ കഷ്ടതകൾ ഐഹികലാഭത്തിനുവേണ്ടിയാകുന്നതുകൊണ്ടും കർത്താവിന്റെ കഷ്ടാനുഭവത്തിൽ ഓഹരിക്കാരാകുവാനെന്ന പ്രകാരം സ്നേഹത്തോടെ ആത്മാവിൻ നേട്ടത്തിന്നായിക്കൊണ്ടു സത്യത്തിൽ തന്നോടുകൂടെ കഷ്ടപ്പെടായ്കകൊണ്ടും അത്രെ.

തോമാസു.

---

## വേലയും കൂലിയും.

(മർക്കൊ. ൧൬. ൧൯.) "എന്നാറെ കർത്താവു അവരോടു പറഞ്ഞതിന്റെ ശേഷം അവൻ സ്വർഗ്ഗത്തിലേക്കു എടുക്കപ്പെട്ടു. ദൈവത്തിന്റെ വലത്തുഭാഗത്തു ഇരുന്നു"

നമ്മുടെ കർത്താവായ യേശുമശിഹാ, തന്റെ സ്വർഗ്ഗീയപിതാവിന്റെ പൂർണ്ണഭൃത്യൻ ആയിരുന്നു. തന്റെ ഭക്ഷണപാനീയം സ്വന്തപിതാവിന്റെ ഇഷ്ടം ചെയ്യുന്നതായിരുന്നു. താൻ ദൈവേഷ്ടത്തെ പൂർണ്ണമായി നിവൃത്തിച്ചതിനാൽ തന്റെ ജീവനിലും മരണത്തിലും 'കാള' യുടെ ദൃഷ്ടാന്തത്തെ പൂർത്തിയാക്കി. താൻ സ്വർഗ്ഗീയ പിതാവിന്റെ മനസ്സിനെ വെളിപ്പെടുത്തുകയും തന്റെ കാര്യങ്ങളെ അറിയിക്കയും ചെയ്യുന്ന 'ആമേനും വിശ്വസ്ഥനും സത്യവാനും ആയ സാക്ഷിയും ആകുന്നു' (വെളി. ൩. ൧൪). ഇതിനാൽ താൻ ലേവ്യചാർച്ച നിയമപ്രകാരമുള്ള കുഞ്ഞാടായിതീർന്നു നിഴലിന്റെ പൂർത്തിവരുത്തുകയും തന്റെ വേലയും സാക്ഷിയും തികച്ചശേഷം സ്വർഗ്ഗത്തിലേക്കു എടുത്തുകൊള്ളപ്പെട്ടു ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കയും ചെയ്തു. ദൈവം ജഡത്തിൽ കാണപ്പെട്ടു. ഫെതപരത്തിൽ കരേറിയെന്നുള്ളതു ദൈവഭക്തിയുടെ വലിയ രഹസ്യമാകുന്നു. "താൻ ദൈവത്തിന്റെ സ്വരൂപത്തിൽ ഇരിക്കകൊണ്ടു ദൈവത്തോടു സമമായിരിക്കുന്നതു അപഹാരമായി വിചാരിച്ചില്ല. എന്നാലൊ തന്നെത്താൻ വെറുമയാക്കി, ഒരു ദാസന്റെ വേഷം പൂണ്ടു, മനുഷ്യരുടെ ഛായയിൽ ചമയുകയും ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു, തന്നെത്താൻ താഴ്ത്തി, കുരിശിലെമരണമാകുന്ന മരണത്തോളം അനുസരണമുള്ളവനായി തീരുകയും ചെയ്തു. അതുകൊണ്ടു ദൈവം അവനെ ഏറ്റവും ഉന്നതപ്പെടുത്തി. സകലനാമത്തിനും മേലായനാമം നൽകി. മശിഹായുടെ നാമത്തിങ്കൽ സ്വർഗ്ഗീയരുടെയും ഭൂലോകരുടെയും കീഴ്ലോകരുടെയും മുഴങ്കാൽ ഒക്കെയും മടങ്ങേണ്ടതിന്നും, എല്ലാ നാവും "യേശുമശിഹാ കർത്താവു" എന്നു പിതാവായ ദൈവത്തിൻ മഹത്വത്തിന്നായി ഏറ്റുപറയേണ്ടതിന്നും തന്നെ" (ഫീലിപ്പി. ൨ അ. ൬—൧൧)

"ഒരുത്തൻ എനിക്കു ശുശ്രൂഷ ചെയ്യുന്നു എങ്കിൽ, അവൻ എന്റെ പിന്നാലെ വരട്ടെ. ഞാൻ എവിടെ ഇരിക്കുന്നുവൊ അവിടെ എന്റെ ശുശ്രൂഷക്കാരനും ഇരിക്കും" എന്നു യോഹന്നാൻ ൧൨ അ. ൨൬ വാക്യത്തിൽ പറഞ്ഞിട്ടുള്ള നമ്മുടെ കർത്താവിന്റെ വാക്കുകളെ ഇതു നമ്മെ ഓർപ്പിക്കുന്നു. എന്തുകൊണ്ടെന്നാൽ "നാം അവനോടുകൂടെ മഹത്വപ്പെടുവാനായിട്ടു തന്നോടുകൂടി കഷ്ടപ്പെടുന്നു" എന്നതു ഒരു വിശ്വാസയോഗ്യമായ വചനമാകുന്നു. (റോമ. ൮. ൧൭) നീ വിശ്വസ്ഥനാകുന്നു എന്ന പാഠ